# അരുണ

ഗാർഹികമാസിക

എഡിറ്റർ മിസ്സിസ് എ. വി. കളത്തിൽ; മാനേജിങ്ങ് എഡിറ്റർ വർഗീസ് കളത്തിൽ എം. എ.

പുസ്തകം 4. | ജൂലായ് 1953 | ലക്കം 5


# പി. ലീല




പി. ഐ. ഉണ്ണി


ശോകനിർഭരമായും, ശ്രുതിമധുരമായുമുള്ള ഗാനങ്ങൾകൊണ്ട്, ലക്ഷോപലക്ഷം ജനങ്ങളെ കോരിത്തരിപ്പിച്ചുകൊണ്ടിരിക്കുന്ന ഒരു ഗാനഗാന്ധർവ്വയാണ്. ശ്രീ. പി. ലീല. അവരുടെ നാമധേയം സിനിമാമാസികയിൽ ഇന്നും ഉടനീളം ഓളം വെട്ടുന്നതായിക്കാണാം. മലനാട്ടിൽ പിറന്നു മറുനാട്ടിൽ നിന്നുകൊണ്ടു തന്റെ കലാപ്രവർത്തനം നിർവ്വഹിച്ചുകൊണ്ടിരിക്കയാണ് ഇന്നും ശ്രീ. പി. ലീല. മലയാളം, തെലുങ്ക്, തമിഴ്, ഹിന്ദി, കർണ്ണാടകം എന്നീ ഭാഷകളിൽ തന്നെ ചുരുങ്ങിയ കാലപരിധികളിൽ പേരും പ്രശസ്തിയും അർജ്ജിക്കുവാൻ കഴിഞ്ഞിട്ടുണ്ടെന്നുവരുമ്പോൾ അവരുടെ കഴിവിന്റെ മാനദണ്ഡം ഏകദേശം ഊഹിക്കാവുന്നതാണല്ലോ. അവ തന്നെ പൊട്ടിച്ചിരിപ്പിക്കുവാനും, വിങ്ങി വിങ്ങി കരയിപ്പിക്കുവാനും കഴിവുള്ളവയാണെന്നു പ്രത്യേകം പ്രസ്താവിക്കത്തക്കതാകുന്നു.

ശ്രീമതി ലീലയിൽ ശൈശവകാലത്ത് മൊട്ടിട്ടുനിന്നിരുന്ന സംഗീതവാസനയുടെ സൌരഭ്യമാണ് നാമിന്ന് ആസ്വദിച്ചുകൊണ്ടിരിക്കുന്നത്. വിദ്യാഭ്യാസകാലത്തുതന്നെ അവർ പ്രകടിപ്പിച്ച സംഗീതാഭിരുചി പലരുടേയും പ്രശസ്തിക്കും, സമ്മാനഹാരങ്ങൾക്കും പാത്രമായിട്ടുണ്ട്. ഒരു കലാകാരനായ കുഞ്ഞൻമേനോൻ—ലീലയുടെ അച്ഛൻ—തന്റെ മകളുടെ കഴിവിൽ അതിയായി സന്തോഷിക്കുകയും ഒട്ടും വൈകാതെ സുപ്രസിദ്ധ രാമഭാഗവതരുടെ കീഴിൽ സംഗീതാഭ്യസനം നടത്തുകയും ചെയ്തു. സ്വതസ്സിദ്ധമായ കഴിവുകളോടുകൂടി വിദഗ്ദ്ധനായ ഒരദ്ധ്യാപകന്റെ ശിക്ഷണവും, സാങ്കേതികമായ പരിജ്ഞാനവും സമ്മേളിച്ചപ്പോഴാണ് ശ്രീ. ലീലയുടെ ഗാനങ്ങൾ ഭാരതീയരുടെ ഹൃദയത്തിൽ കോളിളക്കം സൃഷ്ടിക്കുവാൻ തുടങ്ങിയത്. 1944-ൽ മദ്രാസ് മ്യൂസിക് അക്കാഡമി നടത്തിയ സംഗീതമത്സരത്തിൽ ഒന്നാംസമ്മാനം കരസ്ഥമാക്കിയത് ഒരു കേരളവനിതയാണെന്നു അറിയുമ്പോൾ ആരാണ് അസൂയപ്പെടാത്തത്? എന്നു മാത്രമല്ല മദ്രാസ് കേരളസമാജത്തിൽനിന്നു തന്നെ നിരവധി സമ്മാനങ്ങൾക്ക് അവർ അർഹയായിട്ടുണ്ടെന്നുള്ളതും, ലീലയെ സിനിമാവേദിക്കു കാഴ്ചവെച്ചത് കേരളസമാജമാണെന്നുള്ളതും പ്രത്യേകം പ്രസ്താവ്യമാകുന്നു. കോഴിക്കോട്ട് പ്രദർശനഹാളിൽ നടത്തിയ ശ്രീ. ലീലയുടെ പാട്ടുകച്ചേരിയിൽ

ചെറുകഥ

# ദമ്പതിമാർ

സരള രാമവർമ്മ

ആ വീടുകണ്ടാൽ ആരും ചോദിക്കും. "അതാരുടെ വീടാണ്?". എന്ന്. നാലുപുറവുമുള്ള ശബ്ദകോലാഹലങ്ങളിൽനിന്നു വിട്ട് അതങ്ങനെ മൂകമായി നിലകൊള്ളുകയാണ്. പിൻഭാഗത്ത് കുറെയേറെ പറമ്പുണ്ട്—മാവും പുളിയും വാഴകളും നിറഞ്ഞ ഐശ്വര്യസമ്പൂർണ്ണമായൊരു പറമ്പ്. മുൻഭാഗത്ത് തുളസിയും മുല്ലയും പിച്ചിയും മന്ദാരവും നിറഞ്ഞിരിക്കുന്നു. വളരെ സൂക്ഷിച്ചുനോക്കിയിട്ടേ നിങ്ങൾക്കു തോന്നൂ അവിടെ ആൾതാമസമില്ലെന്ന്. അത്ര നിശ്ശബ്ദമാണവിടത്തെ അന്തരീക്ഷം. കുട്ടികളുടെ കുറുകുവിളികളോ, അമ്മമാരുടെ ശകാരങ്ങളോ, അച്ഛന്റെ ശാസനകളോ, വേലക്കാരുടെ വഴക്കുകളോ, പാത്രങ്ങൾ കൂട്ടിമുട്ടുന്ന ശബ്ദങ്ങളോ ഒന്നും അവിടെ കേൾക്കില്ല. അപൂർവമായി അവിടത്തെ തൊഴുത്തിലെ പശു "മ്പേ" എന്നൊന്നു നീട്ടിവിളിക്കും—തന്റെ സാന്നിദ്ധ്യം ആ വീട്ടുകാരെ അറിയിക്കാനെന്നപോലെ. പൂമുഖത്തെ നാഴികമണി മാത്രം കൃത്യമായി മണിക്കൂറുകൾ അടിക്കുന്നതു കേൾക്കാം; വാർദ്ധക്യംകൊണ്ട് തെല്ലടഞ്ഞ ചിലമ്പിച്ച ഒരു ശബ്ദമാണതു്.

ആ വീട്ടിനകത്ത് എല്ലാ സാമാനങ്ങളും വളരെ ചിട്ടയിലേ കാണൂ. പൂമുഖത്തെ ആ പഴയ അലമാരിയും കസേരകളും മറ്റും അതേസ്ഥാനങ്ങളിൽ അനവധി കൊല്ലങ്ങളായി കിടക്കുന്നു. ആ ചുവരിലെ ചിത്രങ്ങൾ കണ്ടാൽ തോന്നും ആ ചുവരുകൾ പണിചെയ്ത കാലത്ത് ആ ചിത്രങ്ങൾ അവിടെ തൂക്കിയതാണെന്ന്; ചുവരിനോളം പഴക്കമുണ്ട് ചിത്രങ്ങൾക്കും. മൂന്നുനാലു "രവിവർമ്മ "പടങ്ങൾ. നിറം മങ്ങിമങ്ങി അവിടവിടെ പാറ്റ നക്കിയ ചില ഫോട്ടോകൾ, കലണ്ടറിലെ ചിത്രം വെട്ടി മിനുന്ന നൂലുകൾകൊണ്ട് തയ്യൽവേലകൾ ചെയ്ത ഒരു

---

പങ്കുകൊള്ളുവാനുള്ള ഒരു സുലഭസന്ദർഭം ഞാൻ തികച്ചും ഉപയോഗപ്പെടുത്തുകയുണ്ടായി. യഥാർത്ഥ കേരളീയ വേഷത്തിൽ അനാഡംബരയും വിനീതയുമായ ആ ഗാനസരസ്വതി മുകുളിതഹസ്തങ്ങളോടെ രംഗത്തേക്ക് പ്രവേശിച്ചപ്പോൾ ഒരു കേരളീയനായ എന്റെ അഭിമാനം തലപൊക്കുകയുണ്ടായി. മലയാളസംഗീതത്തിന്റെ ശൈശവാവസ്ഥയിൽ ഞാൻ അത്യന്തം ദുഃഖിക്കുകയും ചെയ്തു. പക്ഷേ "ഓമനത്തിങ്കൾക്കിടാവോ" എന്ന ആ പഴയ താരാട്ട് ആ കോകിലകണ്ഠത്തിൽ നിന്നു നിർഗ്ഗളിച്ചപ്പോൾ എന്റെ ഹൃദയം അഭിമാനംകൊണ്ടു കവിഞ്ഞൊഴുകി. അന്നു തന്നെ പാടിയ മറ്റു കർണ്ണാടകസംഗീതങ്ങളും ഏറെത്താരാളെയാണ് പുളകിതനാക്കാത്തതു്. ലീല ഇതിനകം നാലു ഭാഷകളിൽ 200-ൽ അധികം സിനിമയിൽ പാടിയിട്ടുണ്ട്.

---

## വിഷയവിവരം



മുഖചിത്രം:

പോംബക്ക്

വലിയ "മെല്ലിൻസ്ഫൂഡ് പൈതൽ"....ഇങ്ങനെ ചിലതു്. ആ മുറികളിലെല്ലാം നല്ല വൃത്തിയും വെടിപ്പുമുണ്ടെങ്കിലും ഓതം പിടിച്ചൊരു ഗന്ധമുണ്ടവിടെ. ജനലുകളും മറ്റും തുറന്നിട്ട് സൂര്യപ്രകാശം മുറികൾക്കുള്ളിൽ പ്രവേശിക്കാതിരുന്നിട്ടായിരിക്കാം. കൂടാതെ ചന്ദനത്തിരിയും അഷ്ടഗന്ധവും തുളസിയും ചെത്തിയും ചന്ദനവും എല്ലാം കലർന്നൊരു വാസനയും.

ശബ്ദായമാനമായ ആ പട്ടണത്തിൽ ഇങ്ങനെ ഒരു നിശ്ശബ്ദമായ വീട് ഒരു വിശേഷവസ്തുപോലെ തോന്നും. ആ വീടിനെപ്പോലെ തന്നെ വാർദ്ധക്യം ബാധിച്ച് നിശ്ശബ്ദതയിൽ കഴിയുന്നവരാണ് അവിടത്തെ ഗൃഹനാഥനും പത്നിയും. അപ്പുണ്ണിമേനോന് വയസ്സ് എഴുപതിനു മേലായി; ഭാര്യ നാരായണിയമ്മയ്ക്ക് അറുപത്തിനാലും. അപ്പുണ്ണിമേനോൻ നല്ലൊരു വക്കീലായിരുന്നു. ഷഷ്ടിപൂർത്തി കഴിഞ്ഞപ്പോൾ അദ്ദേഹം വക്കീൽ പണി ഉപേക്ഷിച്ച് വീട്ടിനകത്തു് ഒതുങ്ങിക്കഴിയാൻ തുടങ്ങി. "മുപ്പത്തഞ്ചു കൊല്ലത്തിലധികം പണിയെടുത്തു. അതുമതി. കഴിഞ്ഞുകൂടാനുള്ളതൊക്കെ ഉണ്ടല്ലോ!" എന്നദ്ദേഹം തീർച്ചയാക്കി. നാരായണിയമ്മയും അനുകൂലിച്ചു. അപ്പുണ്ണിമേനോൻ അമ്പലത്തിൽപോക്കും, രാമായണം വായനയും, നാമജപവുമായി കൂടി. പറമ്പിൽ ചില്ലറ പച്ചക്കറി കൃഷിയുണ്ട്. അപ്പുണ്ണിമേനോൻ പണ്ടേ ഒരു സാത്വികനാണ്; നാരായണിയമ്മ അദ്ദേഹത്തിനു യോജിച്ച സഹധർമ്മിണിയുമാണ്. അവർ ജീവിക്കുന്നതു ഭർത്താവിനുവേണ്ടിയാണെന്നു പറഞ്ഞാൽ അതിശയോക്തിയല്ല. വീടും ഭർത്താവുമാണവരുടെ ലോകം. ചുറ്റുമുള്ള യാതൊന്നിനോടും ബന്ധമില്ലാത്ത മട്ടിൽ, യാതൊന്നിലും ശ്രദ്ധയില്ലാതെ, ആ ദമ്പതിമാർ ജീവിച്ചു. നാലുപുറവും നടക്കുന്ന യാതൊന്നും അവർ അന്വേഷിക്കാറില്ല. വഴിയിലൂടെ ഇരമ്പിപ്പായുന്ന മോട്ടോർ വണ്ടികളുടെ ബഹളമോ, കാളവണ്ടിക്കാരുടെ "ബമ്പൂരി" എന്ന അട്ടഹാസങ്ങളോ, റിക്ഷാവണ്ടിക്കാരുടെ "മാറോയ് മാറോയ്" എന്ന വിളികളോ ആ വീട്ടിലെത്തുകയില്ല; പടിയിൽനിന്നും അത്ര ഉള്ളിലേക്ക തള്ളിയാണതു നിൽക്കുന്നതു്. ആ വഴിയിലൂടെ നാഗസ്വരവും ആഘോഷങ്ങളുമായി "കല്യാണങ്ങൾ" കടന്നുപോവും; മുദ്രാവാക്യങ്ങളും ഘോഷയാത്രകളുമായി പണിമുടക്കുകാർ പാഞ്ഞുപോകും—എന്നാൽ അപ്പുണ്ണിമേനോനും നാരായണിയമ്മയും ആ പടിക്കലേക്കൊന്നു പാളിനോക്കുക പോലും ചെയ്യില്ല. രണ്ടുനേരവും അവർ അമ്പലത്തിൽപോവും. ആ പോക്കു കാണാനൊരന്തസ്സുണ്ട്. വാർദ്ധക്യം കൊണ്ടൊന്നും അപ്പുണ്ണിമേനോന്റെ ആരോഗ്യത്തിനുടവുതട്ടിയിട്ടില്ല— തടിച്ച് വെളുത്തുനീണ്ട ദേഹവും ആ ഇളം മഞ്ഞ പട്ടുമുണ്ടും തമ്മിൽ ബഹുയോജിപ്പാണ്. ചുമലിൽ ഒരു ചെറിയ നേരിയതു് മടക്കിയിട്ടിരിക്കും, കഴുത്തിൽ നൂലും രുദ്രാക്ഷവുമുണ്ട്. നാരായണിയമ്മയാണെങ്കിൽ ശ്രീത്വത്തിന്റെ ഇരിപ്പിടമാണ്—മല്ലുമുണ്ടും പുളിയിലക്കര മേൽമുണ്ടും വെള്ളറൌക്കയും, കഴുത്തിലൊരു ചെയിനും ഏലസ്സും, കയ്യിൽ കട്ടിക്കാപ്പും. ആ ദമ്പതിമാരെ കണ്ടാൽ ആരും നോക്കിനിന്നുപോവും. അവർ ആരോടും സംസാരിക്കാറില്ല. പരിചയക്കാരെ കണ്ടാൽ ഒന്നു പുഞ്ചിരിയിടും—അത്ര മാത്രം. ആ ഐശ്വര്യത്തിന്റേയും ശ്രീത്വത്തിന്റേയും കുലീനത്വത്തിന്റേയും ഈശ്വരവിശ്വാസത്തിന്റെയും മുമ്പിൽ ആരും മൌനം ദീക്ഷിച്ചുപോവും. പരസ്പരം തന്നെ അവർ അധികം സംസാരിക്കാറില്ല. എന്തു പറയാനാണ്! 40 കൊല്ലത്തെ ദാമ്പത്യജീവിതത്തിൽ കഴിഞ്ഞിട്ടുള്ളതെല്ലാം രണ്ടുപേർക്കും ഒരുപോലെ അറിയാം. അപ്പുണ്ണിമേനോന്റെ ദേഹത്തിലെ ഒരവയവം പോലെയായിത്തീർന്നിരിക്കുന്ന നാരായണിയമ്മ. നേരം വെളുത്താൽ രാത്രിവരെ നാലോ അഞ്ചോ വാചകങ്ങളിൽ കൂടുതൽ പറയാൻ ഇരുവർക്കും ഇടവരില്ല. നാരായണിയമ്മ വേലക്കാരൻ കുഞ്ഞിശ്ശങ്കരനോടു ഇടയ്ക്ക് എന്തെങ്കിലുമൊന്നു പറയും—അവനും അവിടത്തെ ചിട്ടയെല്ലാം അറിയാം; വിശേഷിച്ചൊന്നും പറയേണ്ടതില്ല. എ


വസ്ത്രങ്ങൾക്കു ശുഭ്രതയും ഉറപ്പും നിലനിൽത്തുന്നതിനു

315 (Regd)

സ്പെഷ്യൽ സോപ്പ് ഉപയോഗിക്കുക.

അനുകരണനമ്പറുകൾ സൂക്ഷിക്കുക.

പുതിയറ സോപ്പ് വർക്ക്സ്, പുതിയറ

ങ്കിലും വല്ലപ്പോഴും നാരായണിയമ്മ "കുഞ്ഞിശ്ശങ്കരാ! പടിയടച്ചില്ലേ എന്നൊന്നു നോക്ക്!" "വഴിപാടിനു് പണംകൊടുത്തിട്ടുണ്ട് നേരത്തെ പോയി പായസം കൊണ്ടുവരൂ" എന്നു പറയും.

അവർ എന്നും ഇങ്ങനെയാണോ കഴിഞ്ഞിരുന്നതെന്നു് ആരും അത്ഭുതപ്പെട്ടുപോവും. ഈ നിശ്ശബ്ദതയുടെ വിപരീതമായിരുന്നു പണ്ടു് പണ്ടു് ആ വീട്ടിൽ എന്നു പറഞ്ഞാൽ ആരും വിശ്വസിക്കില്ല. ഏഴുകുട്ടികൾ ജനിച്ചു വളർന്ന വീടാണിതു്. രാവിലെയെണീറ്റാൽ രാത്രിവരെ: "ഉണ്ണീ! അരുതെടാ നിനക്കു് ആ മേശയിന്മേൽ തട്ടാതിരുന്നുകൂടേ?" "ജാനൂ! അടികൊള്ളാറായി ആ കടലാസ്സൊക്കെ ചീന്തിയെറിയുന്നതെന്തിനാണെടീ?" "സരോജം മേൽകഴുകിയോ? നേരം സന്ധ്യയായില്ലേ?" എന്നിങ്ങനെ നാരായണിയമ്മ തൊണ്ടയിലെ വെള്ളം വററിച്ചിരുന്ന കാലമുണ്ടു്. അപ്പുണ്ണിമേനോനു് കച്ചേരിയിൽനിന്നുവന്നാൽ കുട്ടികളുടെ തമ്മിത്തല്ലു തീർക്കാനും ആവലാതി കേൾക്കാനുമേ ഇടയുള്ളൂ. രാത്രി പത്തുമണിവരെ ആ വീട്ടിൽ ചിരിയും കരച്ചിലും ഇടകലർന്നു കേൾക്കാം......

ആ കാലങ്ങളൊക്കെ പൊയ്പ്പോയി. കുട്ടികളൊക്കെ മുതിർന്നു ഓരോ വഴിക്കു് പോയി.

ഉണ്ണി ഉന്നതബിരുദം സമ്പാദിച്ചു് ഉത്തരേന്ത്യയിലൊരു പട്ടണത്തിൽ ഉയർന്ന ഉദ്യോഗം വഹിക്കുന്നു. ഭാര്യയും മൂന്നുനാലു കുട്ടികളുമുണ്ടു്. നാലഞ്ചു കൊല്ലത്തിലൊരിക്കൽ നാട്ടിൽവന്നു പോവും. മൂത്തമകനെ കണ്ടു കണ്ണു നിറയുംമുമ്പ് അവർക്കു് പോകാറായി. രണ്ടാമത്തെ മകൻ അച്ചു പഠിക്കുന്ന കാലത്തുതന്നെ കുറച്ചു കുസൃതിക്കാരനായിരുന്നു. പലക്ലാസ്സുകളിലും രണ്ടുംമൂന്നും കൊല്ലം പഠിക്കേണ്ടി




വന്നു. ഒടുവിൽ കോളേജിൽ കയറിക്കൂടിയപ്പോഴേക്കും ഒരു ബഹളത്തിൽപ്പെട്ടു് ബഹിഷ്കൃതനായി കുറെക്കാലം ചുററിത്തിരിഞ്ഞു് പിന്നെ ഒരു തുണിക്കടയിട്ടു. കഷ്ടിച്ചു കഴിഞ്ഞുകൂടാനുള്ള വകയുണ്ടാക്കിത്തുടങ്ങിയപ്പോഴാണു് ഒരു പ്രണയവലയിലകപ്പെട്ടതു്; "മീനാക്ഷിക്കുട്ടി" ഒരു സ്കൂൾമിസ്ട്രസ്സാണു്. രണ്ടുപേരുടെയും വരവുകൊണ്ടു് ആ ദമ്പതിമാർ ഒരുവിധം സുഖമായി കഴിയുന്നുണ്ടു്. പക്ഷേ അച്ചുവിനു് അച്ഛനമ്മമാരെക്കുറിച്ചു് വലിയ ചിന്തയൊന്നുമില്ല.

മൂന്നാമത്തെ മകൾ സരോജം ഒരു വലിയ ഉദ്യോഗസ്ഥന്റെ പത്നിയാണു്. നാട്ടിനടുത്താണെങ്കിലും അച്യുതമേനോൻ സരോജത്തിനെ വീട്ടിലേക്കധികം അയക്കില്ല. വിശേഷിച്ചൊന്നുമുണ്ടായിട്ടല്ല—"സരോജം പോയാൽ എന്റെ കാര്യമൊന്നും ശരിയാവില്ല. വേലക്കാരുണ്ടു്! എങ്കിലും അവരൊക്കെ എത്രതന്നെനോക്കും!" എന്നാണയാൾ പറയാറു്. ഞാനില്ലാതെ തന്നെ അച്ഛനമ്മമാരുടെ കാര്യങ്ങൾ ശരിക്കു നടക്കുന്നുണ്ടല്ലോ. എന്നു സമാധാനിച്ചു് സരോജം ഭർത്താവിനെ വിട്ടുപിരിയാതെ കൂടി.

ജാനുവിന്റെ കാര്യം കുറച്ചു കഷ്ടമാണു്. ഭാസ്കരമേനോൻ ഒരു സ്കൂൾമാസ്റ്ററാണു്. തുച്ഛമായ വരവു്—പെരുകുന്ന കുടുംബപ്രാരബ്ധങ്ങളും. ഭാസ്കരമേനോനെ ആശ്രയിച്ചു കഴിയാൻ അമ്മപെങ്ങന്മാരുണ്ടു്; ജാനുവിനു് കൊല്ലംതോറും പ്രസവമാണുതാനും. ആരോടും ആവലാതി പറയാതെ എല്ലാം സഹിച്ചു് ജാനു ജീവിച്ചു. മക്കളുടെ കഷ്ടപ്പാടിൽ അപ്പുണ്ണിമേനോനും ഭാര്യക്കും അലിവില്ലായ്കയല്ല, സഹിക്കാൻ ത്രാണിയും സന്മനസ്സുമുണ്ടു്. പക്ഷേ ഭാസ്കരമേനോനോ അഭിമാനത്തിൽ കുബേരനാണു്. പട്ടിണികിടന്നാലും മറെറാരാളുടെ മുമ്പിൽ തല കുനിക്കില്ല.

ശ്രീധരനും രാധാകൃഷ്ണനും ഓരോ ബാങ്കിൽ ചെറിയ ഓരോ ജോലിയുണ്ടു്. സ്വന്തം ചെലവുകൾ നടത്താൻ കഴിവുണ്ടു്. എങ്കിലും കുടുംബം പുലർത്താൻ നിവൃത്തിയില്ലാത്തതുകൊണ്ടു് വിവാഹം കഴിച്ചിട്ടില്ല.

ഒടുവിലത്തെ മകൾ അമ്മാളുക്കുട്ടി ഒരു കോളേജിൽ പ്രൊഫസ്സറാണു്; അവിവാഹിതയായതുകൊണ്ടു് വല്ലപ്പോഴുമൊരിക്കൽ വീട്ടിൽവന്നു് ഒരാഴ്ച താമസിച്ചു പോവും. പക്ഷേ പഠിപ്പും പര

ഷ്ക്കാരവും തലസ്സുപിടിച്ചതുകൊണ്ട് അവൾക്ക് ആ കൊച്ചുഗൃഹത്തിലെ അന്തരീക്ഷം അത്ര പത്ഥ്യമല്ല.

എട്ടുമക്കളെ പെററുവളത്തിയ നാരായണിയമ്മയ്ക്ക് വാർദ്ധക്യത്തിൽ ഭർത്താവുമാത്രമേ ആശ്രയമായുള്ളു. മക്കളൊക്കെ മുതിർന്നു തനിക്കാൻപോരുന്ന പ്രായമായപ്പോൾ അവനവന്റെ പാട്ടുനോക്കി പോയി. ചിലപ്പോൾ നാരായണിയമ്മ ഒരു ദീർഘനിശ്വാസത്തോടെ പറയും: "സ്ഥായിയുള്ള മക്കളുണ്ടാവാനും വേണം ഭാഗ്യം!" അപ്പുണ്ണിമേനോൻ തെല്ലൊരു വൈരാഗ്യത്തോടെ അവരെ സമാധാനിപ്പിക്കും. "മക്കളിൽനിന്നു യാതൊന്നും പ്രതീക്ഷിക്കരുതു്. നമ്മുടെ കർത്തവ്യം നമ്മൾ നിറവേററി, അത്രമതി. പക്ഷികളെ നോക്കു. ചിറകുമുളച്ചാൽ കുഞ്ഞുങ്ങൾ പറന്നുപോകും. പിന്നെ കൂട്ടിലേക്ക് തിരിച്ചുചെല്ലുമോ? കുട്ടികൾ കഷ്ടപ്പെടുന്നുവെന്നു കേൾക്കാതിരുന്നാൽ മാത്രം മതി."

........അങ്ങനെയൊരു ദിവസം നാരായണിയമ്മ കുളിമുറിയിലൊന്നു വീണു. ആ വീഴ്ചയിൽനിന്ന് അവർ എണീററില്ല. പത്താംപക്കം, അപ്പുണ്ണിമേനോന്റെ മുഖത്തു നോക്കിക്കൊണ്ട് ആ സുമംഗലി കണ്ണടച്ചു. അടുത്തുള്ള മക്കളൊക്കെ പരിനാറടിയന്തരത്തിനെത്തി.

"അതിഭാഗ്യവതിയാണ്"—അവർ പറഞ്ഞു: "അരിഷ്ടിക്കാതെ മരിച്ചല്ലോ.—"

അച്ഛനെക്കുറിച്ച് അവർക്ക് കുറച്ച് അല്ലലുണ്ടായി. അമ്മയില്ലാതെ കഴിഞ്ഞുകൂട്ടുവാൻ അച്ഛനു സാധിക്കുമോ എന്നവർ വ്യാകുലപ്പെട്ടു. "അച്ഛൻ എന്റെകൂടെ വരു" എന്ന് ഓരോരുത്തരും നിർബന്ധിച്ചു. അപ്പുണ്ണിമേനോൻ സമ്മതിച്ചില്ല. ആ വീടും, ദിനചര്യയും, നല്ലതുകൊല്ലത്തെ ദാമ്പത്യജീവിതത്തിന്റെ സ്മരണകളുൾക്കൊള്ളുന്ന ആ അന്തരീക്ഷവും വിട്ട് പോവുകയോ! അദ്ദേഹത്തിനതു് ആലോചിക്കാൻപോലും വയ്യായിരുന്നു.

മക്കളെല്ലാവരും യാത്രപറഞ്ഞു പിരിഞ്ഞു. അന്നു സന്ധ്യയ്ക്ക് അപ്പുണ്ണിമേനോൻ പൂമുഖത്ത് ചാരുകസേരയിൽ കിടക്കുന്നതു കണ്ടുകൊണ്ടാണ് കുഞ്ഞിശ്ശങ്കരൻ പശുവിനു് പുല്ലിട്ടുകൊടുക്കാൻ തൊഴുത്തിലേക്കു പോയതു്. സന്ധ്യമയങ്ങിയിട്ടും യജമാനൻ കിടന്നകിടപ്പിൽ നിന്നെണീക്കാത്തതു കണ്ടപ്പോൾ കുഞ്ഞിശ്ശങ്കരന് എന്തോ പന്തികേടു തോന്നി........

അപ്പുണ്ണിമേനോൻ മരിച്ചിട്ടു മണിക്കൂറൊന്നു കഴിഞ്ഞിരിക്കുന്നു.

നാരായണിയമ്മ മരിച്ചപ്പോൾ നാട്ടുകാർ അത്ഭുതപ്പെട്ടില്ല—വയസ്സേറിയ മരണമാണല്ലോ. എന്നാൽ അപ്പുണ്ണിമേനോന്റെ നിര്യാണം നാട്ടുകാരെ വിസ്മയിപ്പിച്ചു. "പാവം:" അവർ പറഞ്ഞു "നാരായണിയമ്മയില്ലാതെ അദ്ദേഹമെങ്ങനെ ജീവിക്കും!"

# ഗർഭകാലം

## സ്ത്രീകൾ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ

(ഡോ. ലീലാമ്മ കുര്യൻ)

സാധാരണ സ്ത്രീകൾക്ക് ആർത്തവം തുടങ്ങി 16 ദിവസത്തിനകം ആണല്ലോ ഗർഭോല്പാദനം ഉണ്ടാവുന്നതു്. ചില സ്ത്രീകളുടെ കാര്യത്തിൽ ഇതിനു് വ്യത്യാസങ്ങൾ സംഭവിക്കാറുണ്ടു്. മാസംതോറുമുള്ള ആർത്തവം ഉണ്ടാകാതാകുമ്പോൾ ഗർഭോല്പാദനം സംഭവിച്ചതായി സ്ത്രീകൾ കരുതുന്നു. ചിലപ്പോൾ സുഖക്കേടുമൂലം മാസംതോറുമുള്ള ആർത്തവം നിന്നുപോകാറുണ്ടു്. അതേപ്രകാരം ഗർഭമുള്ള ചില സ്ത്രീകൾക്കുതന്നെയും രക്തം പോക്കു് ഉണ്ടായെന്നുവരാം. ഇതു് രോഗംമൂലം വരുന്നതാണു്. ഇതിനു വിദഗ്ദ്ധന്മാരായ ഡോക്ടറന്മാരെ കണ്ടു് പ്രതിവിധികൾ തേടേണ്ടതാണു്; അല്ലെങ്കിൽ അപകടം സംഭവിക്കാം. ഗർഭമുള്ള സ്ത്രീക്കു് രാവിലെ ഛർദ്ദിവരുക പതിവാണു്. ഗർഭംധരിച്ച സ്ത്രീയുടെ മൂത്രം മഞ്ഞരേഖയുള്ളതായിരിക്കും. ശരീരത്തിൽ പല ഭാഗങ്ങളിലും പ്രത്യേകലക്ഷണങ്ങൾ പ്രത്യക്ഷമാവും. ശ്വാസോച്ഛ്വാസവും ഹൃദയത്തിന്റെ സ്പന്ദനംതന്നെയും അല്പം വ്യത്യാസപ്പെട്ടിരിക്കും.

ഗർഭവതിയായ സ്ത്രീക്കു് മലബന്ധമുണ്ടായാൽ ആവണക്കെണ്ണ കഴിച്ചോ എനിമാവെച്ചോ മലബന്ധം നീക്കണം.

ഗർഭിണി, പുരുഷയോഗത്തെ ഉപേക്ഷിക്കണം. ഗർഭം അലസുക, പ്രസവശേഷം ശിശു മരിക്കുക മുതലായ അപകടങ്ങൾ ഇതിനാൽ ഉണ്ടാവുന്നുണ്ടു്. ഗർഭിണികളുടെ ആഹാരം ജലാംശം കൂടുതലുള്ളതായിരിക്കണം. പച്ചസസ്യങ്ങൾ മുട്ട, പാൽ, വെണ്ണ, പഴങ്ങൾ മുതലായവയാണു് ഉത്തമമായിട്ടുള്ളതു്. ഗർഭസ്ഥനായ ശിശു മാതാവിൽ നിന്നു് അതിനു വേണ്ട പോഷകാംശങ്ങളെ കവർന്നെടുക്കുന്നു എന്നും അതു് ആ കാര്യത്തിൽ "നീറോ" തുല്യനാണെന്നും പറയപ്പെടുന്നു. അമിതമായ ഭക്ഷണം ഗർഭവതിയായ സ്ത്രീ ഉപേക്ഷിക്കണം. വസ്ത്രധാരണത്തിൽ നമ്മുടെ സ്ത്രീകൾ ഒരു ശ്രദ്ധയും പതിപ്പിച്ചുകാണുന്നില്ല. മുണ്ടു് വരിഞ്ഞുടുക്കുന്നതു്

# ലേശം വിശ്രമം

ഒരു ഭാഗവതർ തലേദിവസത്തെ തന്റെ പാട്ടുകച്ചേരിയെപ്പറ്റി ഒരു സ്നേഹിതനോടു വിവരിക്കുകയാണ്:—"ഞാൻ ഭൈരവി രാഗം ആലാപനം തുടങ്ങിയപ്പോൾ ആ മഹാസദസ്സ് സ്തംഭിച്ചിരുന്നുപോയി."

സ്നേഹിതൻ:—കഷ്ടം! അതുകൊണ്ട് അവർക്ക് അപ്പോൾ തന്നെ ഇറങ്ങിപ്പോകാൻ സാധിച്ചില്ല, അല്ലേ? പാവങ്ങൾ!!

X X X

പലർക്കു പണം കൊടുക്കാനുള്ള ഒരുവനോടു, പണം കിട്ടാനുള്ള ഒരുവൻ:—"ഹേയ്, നിങ്ങൾ ഉടനെ എന്റെ പണം തന്നുതീർക്കണം. ഇനി ക്ഷമിക്കാൻ എന്നെക്കൊണ്ടു സാദ്ധ്യമല്ല."

കൊടുക്കാനുള്ള ആൾ:—ഏതായാലും ഉടനെ പണം തരാൻ എന്നെക്കൊണ്ടും സാദ്ധ്യമല്ല.

കിട്ടാനുള്ള ആൾ:—എന്നാൽ നിങ്ങൾ എന്റെ പണം തന്നുതീർത്തു എന്നു ഞാൻ നിങ്ങളുടെ മററു കടക്കാരോടു പറയും.

V X X

നമ്മുടെ അടുത്തവീട്ടിൽ താമസിക്കുന്ന ആ മനുഷ്യൻ എപ്പോഴും, ലക്ഷം, പത്തുലക്ഷം, കോടി, എന്നിങ്ങനെയൊക്കെ കണക്കുകൂട്ടുന്നതു കേൾക്കാം. അത്രവലിയ ഒരു ലക്ഷപ്രഭുവാണെന്ന് അയാളെക്കണ്ടാലൊട്ടു തോന്നുകയുമില്ല.

"അയാൾ ഒരു അണുശാസ്ത്രജ്ഞനാണു"

X X X

ദിവസേന പശുവിൻപാലിൽ വെള്ളം ചേർത്തുകൊണ്ടുവന്നു കൊടുക്കുന്ന പാൽക്കാരനെ ഒന്നു കളിയാക്കാൻവേണ്ടി ഫലിതവിരുതനായ വീട്ടുകാരൻ ഒരുദിവസം പാൽക്കാരനോടു ചോദിച്ചു:—"പാൽക്കാരനും പശുവും തമ്മിലുള്ള വ്യത്യാസം എന്താണെന്നു പറയാമോ?

പാൽക്കാരൻ:— പറഞ്ഞുതന്നാൽ കേൾക്കാം.

വീട്ടുകാരൻ:—പശു നല്ല പാൽ തരുന്നു. പാൽക്കാരനോ?

പാൽക്കാരൻ:—മറെറാരു വ്യത്യാസംകൂടെയുണ്ടു സാർ. പശു പാൽ കടം തരികയില്ല ഞാനോ?

X X X

കണക്കുപഠിപ്പിക്കുന്ന അദ്ധ്യാപകൻ ക്ലാസ്സിൽവച്ച് ഒരു കുട്ടിയോട്:—"ഞാൻ നിന്റെ അച്ഛനു 100 രൂപാ കടം കൊടുക്കുന്നു എന്നിരിക്കട്ടെ. അയാൾ മാസംതോറും 20 രൂപാ വീതം തിരിയെ തരാമെന്നും സമ്മതിക്കുന്നു. മൂന്നു മാസം കഴിയുമ്പോൾ, പിന്നെ, നിന്റെ അച്ഛൻ, എനിക്ക് എത്ര രൂപാ തരാൻ കാണും?

കുട്ടി:—നൂറു രൂപാ.

അദ്ധ്യാ:—മടയ! നിനക്കു കണക്കറിഞ്ഞുകൂടാ.

കുട്ടി:—സാറിനു് എന്റെ അച്ഛനെയും അറിഞ്ഞുകൂടാ.

X X X

ഒരു വൃദ്ധൻ:—ആ പുതുപ്പണക്കാരൻ എപ്പോഴും വമ്പു പറയുന്നതു കേൾക്കാം, അയാളുടെ പോക്കററിൽ എപ്പോഴും 95 രൂപായ്ക്കും 100 രൂപയ്ക്കും മദ്ധ്യയുള്ള ഒരു തുക കാണുമെന്ന്.

വൃദ്ധ:—95-നും-100-നും മദ്ധ്യയുള്ള തുക 5 ആണല്ലോ. 5 രൂപാ കാണും.

X X X

അദ്ധ്യാപകൻ:—കുട്ടികളേ, ഞാൻ തലകുത്തി നിൽക്കുമ്പോൾ എന്റെ രക്തം ഞരമ്പുകളിൽ കൂടി തലയിലേക്കു പ്രവഹിക്കുന്നുവെന്നു് നിങ്ങൾക്കറിയാമോ?

കുട്ടികൾ:—അറിയാം.

അദ്ധ്യാപകൻ:—ശരി, എന്നാൽ ഞാൻ കാലുകുത്തി നിൽക്കുമ്പോൾ എന്റെ കാലിലേക്കു രക്തം പ്രവഹിക്കാത്തതെന്തുകൊണ്ടു്?

കുട്ടികൾ:—സാറിന്റെ കാൽ പൊള്ളയല്ലാത്തതുകൊണ്ടു്.

X X X

ഭാര്യ:—കേട്ടോ, ആ വേലക്കാരിപ്പെണ്ണിന്റെ നോട്ടം എനിക്കു് അത്ര പിടിച്ചില്ല. അവളെ ഞാൻ പിരിച്ചുവിട്ടു.

ഭർത്താവ്:—അവൾക്ക് ഒരവസരം കൊടുക്കുന്നതിനുമുമ്പ്!

ഭാര്യ:—അല്ല, നിങ്ങൾക്കു് ഒരവസരം തരുന്നതിനുമുമ്പ്.

X X X

ഭാര്യ തീവണ്ടിയിൽ കയറി. ഭർത്താവായ തോമസ് മധുരവാക്കുകളാൽ അവൾക്ക് യാത്ര പറഞ്ഞു. കൂടുതൽ സ്നേഹം പ്രകടിപ്പിക്കുന്നതിനുവേണ്ടി അയാൾ തീവണ്ടിയിൽ ചാടിക്കയറി. തണുപ്പുകൊണ്ടു വേദനിക്കുന്ന അവളുടെ മുട്ടിന്മേൽ അയാൾ ഒരു കമ്പിളി ചുററി കെട്ടുകയായിരുന്നു. അതു കെട്ടിത്തീരുന്നതിനുമുമ്പ് തീവണ്ടി പെ

---

നല്ലതല്ല. ഗർഭാശയസംബന്ധമായ രോഗങ്ങൾ എത്ര നിസ്സാരങ്ങളായാലും അവ ചികിത്സയ്ക്കു വിധേയമാക്കണം. നിസ്സാരമായി അവ തള്ളപ്പെട്ടാൽ ശിശുവിന്റെ ആരോഗ്യത്തെ അതു ബാധിക്കും.

ട്ടെന്നു വിട്ടു. തോമസിനു ദേഷ്യവും പരിഭ്രമവും സഹിക്കവയ്യാതെ ചില ചേഷ്ടകൾ കാണിച്ചു, തീവണ്ടിയുടെ ജനലിൽക്കൂടി തല പുറത്തേക്കു നീട്ടി. വണ്ടി മുന്നോട്ടു പാഞ്ഞുപോയി.

തോമസിന്റെ ചേഷ്ടകൾ സ്റ്റേഷനിൽ നിന്നിരുന്ന ഒരാളെ അത്ഭുതപ്പെടുത്തി. അയാൾ ഉച്ചത്തിൽ ആത്മഗതം ചെയ്തു. "ഇയാൾ എന്തൊരു വികൃതിയാണ്?" അപ്പോൾ അടുത്തു നിന്നിരുന്ന മറ്റൊരാൾ പറഞ്ഞു:—"അയാൾ വികൃതിയൊന്നുമല്ല; അയാളുടെ ഭാര്യയെ വല്ല വിധത്തിലും വീട്ടിൽ പറഞ്ഞയച്ചു അവളുടെ ശല്യത്തിൽ നിന്ന് രക്ഷപെടുവാനാണ് അയാൾ സ്റ്റേഷനിൽ വന്നത്. പാവം! അയാൾ അവളുടെ മുറിയിൽത്തന്നെ കുടുങ്ങിപ്പോയി.

X X X

ഒരു റോഡിൽകൂടെ കൽക്കഷണങ്ങൾ കൂട്ടിയിരുന്നു. അതിന്റെ മേൽ ഒരു വിളക്കു സ്ഥാപിച്ചു. ഒരു വൃദ്ധൻ ആ വിളക്കിന്റെ കാവൽക്കാരനായി അതിനു സമീപം നിലയുറപ്പിച്ചു.

"എന്തിനാണീവിളക്ക്" ഒരാൾ ചോദിച്ചു.

മറുപടി:—"ഈ കൽക്കൂമ്പാരത്തെപ്പററി കാറോടിക്കുന്നവർക്ക് മുന്നറിവുനൽകാൻ"

ചോദ്യം:—"ഈ കൽക്കൂമ്പാരം എന്തിനു?"

മറുപടി:—"അതിത്ര അറിഞ്ഞുകൂടയോ? വിളക്കുവയ്ക്കുവാൻ!"

X X X

അത്താഴം കഴിച്ചശേഷം നഗരത്തിൽക്കൂടി തന്റെ പട്ടിയെയും കൊണ്ട് സവാരിക്കു പുറപ്പെട്ട ഒരാളോട് "ഇതെന്തു ഭ്രാന്താണ്" എന്നൊരാൾ ചോദിച്ചു.

മറുപടി:— "മടങ്ങിച്ചെല്ലുമ്പോഴേക്ക് ഭാര്യ ഉറക്കമാകും. ദാമ്പത്യശല്യത്തിൽ നിന്ന് രക്ഷപ്പെടുവാനുള്ള ഒരു മാർഗ്ഗം."

X X

**കഥകൾ**

രണ്ടു സഹോദരിമാർ ചെറുപ്പം മുതൽ ഒന്നിച്ചു താമസിച്ചു. ഒരുത്തിക്ക് തൊണ്ണൂററിഎട്ടും മററവർക്ക് തൊണ്ണൂററിആറും വയസ്സായപ്പോൾ ജ്യേഷ്ഠത്തി മരിച്ചുപോയി. മരണവാർത്ത അനുജത്തിയോടു പറയാൻ ഡോക്ടർ വളരെ മടിച്ചു. ഇത്രയും നാൾ ഒരുമിച്ചു വസിച്ച അനുജത്തി ഈ ഭയങ്കരവാർത്ത എങ്ങനെ സഹിക്കും? എന്തും വരട്ടെ, വാർത്ത അറിയിക്കാതിരിക്കാൻ തരമില്ലല്ലോ എന്നു വിചാരിച്ചു ഡോക്ടർ സാവധാനത്തിൽ വിവരം അറിയിച്ചു. അപ്പോൾ തൊണ്ണൂററിആറു വയസ്സുള്ള അനുജത്തി പറയുകയാണ്:—"ദൈവാധീനം! ഇനിയുമെങ്കിലും എനിക്ക് ഇഷ്ടമുള്ള രീതിയിൽ ചായയിട്ടു കുടിക്കാമല്ലോ."

+ + +

വിക്ടോറിയാ ബ്രിട്ടനിൽ ചക്രവർത്തിനിയായി വാണരുളുന്ന കാലത്തു കൊട്ടാരത്തിൽ ഒരു ഗാർഹിക സംഭവമുണ്ടായി. വിക്ടോറിയയുടെ ഭർത്താവു സ്വന്തം മുറിയിൽ വിശ്രമിക്കയായിരുന്നു. അപ്പോൾ വിക്ടോറിയാ തന്റെ രാജകീയമായ കർത്തവ്യങ്ങൾ നിർവ്വഹിച്ചശേഷം ആ മുറിയിലേക്കു പുറപ്പെട്ടു. സൂര്യനസ്തമിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ സിംഹാസനത്തിൽ വാണരുളുന്ന ചക്രവർത്തിനിയാണു താനെന്നുള്ള വസ്തുത വിക്ടോറിയയുടെ മനസ്സിൽ മുന്തിനിന്നിരുന്നു. ഭർത്താവിന്റെ മുറിയുടെ സമീപം വന്നു "വാതിൽ തുറക്കൂ" എന്നു വിക്ടോറിയ ഗർജ്ജിച്ചു.

അകത്തുനിന്നു ഭർത്താവു പ്രതിവചിച്ചു:—"ആരാണത്".

മറുപടി:—"മഹാരാജ്ഞി".

ഭർത്താവു വാതിൽ തുറക്കുവാൻ സാദ്ധ്യമല്ലെന്നു തീർത്തുപറഞ്ഞു.

കുപിതയായ രാജ്ഞി വീണ്ടും ആജ്ഞാപിച്ചു:—"തുറക്കൂ വാതിൽ. ബ്രിട്ടീഷ് മഹാരാജ്ഞിയാണു കല്പിക്കുന്നത്."

ഭർത്താവ്:—"സാദ്ധ്യമല്ല."

കോപാക്രാന്തയായി അനുസരണമില്ലാത്ത ഭർത്താവിനോട് അധികാരപ്രമത്തതയോടുകൂടി വിക്ടോറിയ ഒന്നു രണ്ടു പ്രാവശ്യം കൂടി കല്പന പുറപ്പെടുവിച്ചു. പക്ഷെ, വാതിൽ തുറക്കപ്പെട്ടില്ല.

ഒടുവിൽ വിക്ടോറിയ ആലോചിച്ചു. ആ മഹാരാജ്ഞിയുടെ കോപം പെട്ടെന്ന് എരിഞ്ഞടങ്ങി.

ആ വനിത വിനയപൂർവ്വം അപേക്ഷിച്ചു: "ആൽബർട്ട്, അങ്ങയുടെ ഭാര്യയാണിത്. വാതിൽ തുറക്കൂ"

ഉടൻ ആൽബർട്ട് എഴുന്നേററു വാതിൽ തുറന്നു.

X X X


## മെൻസാണ

ആർത്തവകാലങ്ങളിലുണ്ടാകുന്ന അതിവേദനയെ മാററി ആർത്തവത്തെ ക്രമപ്പെടുത്തുന്നതിനും ഗർഭാശയസംബന്ധമായ എല്ലാ രോഗങ്ങളെയും ശമിപ്പിച്ചു ആകർഷകമായ യൗവനത്തെ വീണ്ടെടുക്കുന്നതിനും അത്യുത്തമം

എസ്. കെ. വി. ഫാർമസി, പാലസ് റോഡ്, ആലപ്പുഴ.

പിടക്കോഴി കൂവുകയെന്നുള്ള പദപ്രയോഗം നിങ്ങൾ കേട്ടുകാണുമല്ലോ. അങ്ങനെയുള്ള അധികാരപ്രമത്തയായ ഒരു പിടക്കോഴിയായിരുന്നു അയാളുടെ ഭാര്യ. ഒരുദിവസം ആ ഭാര്യ മരിച്ചു. ആ ശല്യം അവസാനിച്ചുവെന്നോർത്ത് അയാൾ ആശ്വസിച്ചു. ചരമദിവസം വലിയ കൊടുങ്കാറ്റും മഴയും ഉണ്ടായി. എങ്കിലും അവളുടെ മൃതദേഹം അയാൾ സംസ്കരിച്ചു. ശ്മശാനത്തിൽനിന്നു മടങ്ങി സ്വഗൃഹത്തിൽ എത്തി വാതൽ തുറന്നപ്പോൾ ഒന്നു രണ്ട് ഓടുകൾ പുരമുകളിൽനിന്ന് അയാളുടെ തലയിലേക്കു വീണു. പാവം! അയാൾ മുകളിലോട്ടു നോക്കി പറയുകയാണ്:—"തീർച്ചയായും അവൾ അവിടെ സ്വർഗ്ഗത്തിൽ എത്തികഴിഞ്ഞു."

x x x

"എന്റെ മകളുടെ വിദ്യാഭ്യാസത്തിനു ഞാൻ പതിനായിരം രൂപ ചെലവാക്കി. ഒടുവിൽ പ്രതിവർഷം ആയിരം രൂപ മാത്രം ശമ്പളം കിട്ടുന്ന ഒരു യുവാവിനെ അവൾ പ്രണയിച്ചു. ഭയങ്കരനഷ്ടം!" സ്വന്തം മകൾ ഒരു യുവാവിൽ പ്രണയബദ്ധയായി എന്നു കേട്ടു ക്രുദ്ധനായ ഒരു പിതാവു പറഞ്ഞു.

അപ്പോൾ മറ്റൊരാൾ ഇങ്ങനെ പറഞ്ഞു:—"നിങ്ങളുടെ മുതൽമുടക്കു പതിനായിരം രൂപയാണല്ലോ. നിങ്ങളുടെ മകളുടെ തീരുമാനമനുസരിച്ച് ആ മുതൽമുടക്കിനു 10 ശതമാനം പലിശ ലഭിക്കും. ഒട്ടും ഖേദിക്കാനില്ല. നല്ല ഏർപ്പാടാണ്."

x x x

ഒരാൾ തത്തയെ വാങ്ങി ഭാര്യയ്ക്കു സമ്മാനിച്ചു. അപ്പോൾ സന്തുഷ്ടയായ ഭാര്യ പറഞ്ഞു:—"ഇതെത്ര ഓമനയായിരിക്കുന്നു! പക്ഷേ, ഇതിന്റെ രണ്ടു കാലിലും ഓരോ ചരടുകെട്ടിയിരിക്കുന്നതെന്തിനു്?"

ഭർത്താവ്:—"ചരട് വലിച്ചുനോക്കൂ. അപ്പോൾ അറിയാം."

ഒരു കാലിലെ ചരട് വലിച്ചപ്പോൾ തത്ത പറഞ്ഞു:—"നമസ്കാരം" അവൾ അത്ഭുതവും സന്തോഷവും കലർന്നവളായി മറ്റെ ചരട് വലിച്ചു. അപ്പോൾ തത്ത പറഞ്ഞു:—

"അമ്മയെ കണ്ടതിൽ വളരെ സന്തോഷം"

ഇതു കേട്ട് ഭാര്യ ചോദിച്ചു:—"രണ്ടു കാലിലേയും ചരടുകൾ ഒന്നിച്ചു വലിച്ചാൽ എന്തു സംഭവിക്കും?"

തത്ത—"എടീ വിഡ്ഢീ, ഞാൻ മറിഞ്ഞു വീഴും."

x x x

ഗദ്യവും പദ്യവും തമ്മിലുള്ള വ്യത്യാസമെന്താണെന്നു ഒരു പട്ടാളക്കാരനോട് ചോദിച്ചു. ആദ്യം അതിന്റെ അർത്ഥം പിടി കിട്ടിയില്ല. കുറേനേരം ആലോചിച്ചുകഴിഞ്ഞ് പട്ടാളക്കാരൻ പറഞ്ഞു. "സിംഗ്മാൻ റീ കടൽത്തീരത്തു ചെന്ന് സമുദ്രത്തിലേക്കിറങ്ങി. മുട്ടു വരെയുള്ള വെള്ളത്തിൽ അയാൾ നടന്നു.... .......അതാണ് ഗദ്യം. വെള്ളം കുറേക്കൂടെ ഉയർന്നാൽ അതു പദ്യമാകും."

x x x

"സുഹൃത്തുക്കളേ", ഒരു ജാലവിദ്യക്കാരൻ വിളിച്ചുപറഞ്ഞു. ഞാൻ ഒരു മഹാവിദ്യ കാണിക്കാൻ പോകുകയാണ്. ഞാൻ നിങ്ങളെ അത്ഭുതപരതന്ത്രരാക്കും. അല്പനിമിഷത്തിനുള്ളിൽ വളരെയധികം കൽക്കരിയും, കല്ലും, ആണികളും ഞാൻ തിന്നും. ഒടുവിൽ ഒരു വാളും വിഴുങ്ങും. അതിനു ശേഷം, സുഹൃത്തുക്കളേ, എന്റെ മുണ്ടിവിടെ വരിക്കും. വിശപ്പടക്കാനുള്ള കാശ് അതിൽ നിങ്ങൾ ഇടണം.

അപ്പോൾ ഒരാൾ ഉറക്കെ ചോദിച്ചു:—"ഇതെല്ലാം തിന്നിട്ടും വിശപ്പോ?"

x x x

ഒരു ഹോട്ടലിൽ താമസിക്കുന്ന ഒരാൾ സ്വന്തം മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു നാദസ്വരം വായിച്ചു പഠിക്കയായിരുന്നു. അടുത്ത മുറിയിൽ താമസിച്ചിരുന്ന കോളജ് വിദ്യാർത്ഥിക്ക് അതൊരു ശല്യമായി. വിദ്യാർത്ഥി മറ്റെയാളുടെ മുറിയിൽ വന്നു ശബ്ദം കുറയ്ക്കുവാൻ പറഞ്ഞു. അതനുസരിച്ച് ഉടനെ നാദസ്വരക്കാരൻ "കിറുകിറാ" എന്നു ശബ്ദം പുറപ്പെടുവിച്ചുകൊണ്ടിരുന്ന തന്റെ ചെരിപ്പുകൾ അഴിച്ചുവച്ചു.

x x x

## ആപ്തവാക്യങ്ങൾ

വിളക്കിന്റെ അടിയിൽ വെളിച്ചം കാണുകയില്ല.

x x

ഭയങ്കരങ്ങളായ പർവ്വതങ്ങൾ ദൂരദർശനത്തിൽ മിനുസവും മൃദുലതയും ഉള്ളവയായി തോന്നും.

x x

കൈവിരലുകൾ അഞ്ചും ഒരു പോലെയല്ല.

x x

മനസ്സിൽ കടന്നുകൂടിയിട്ടുള്ള കാര്യങ്ങളാണ് സ്വപ്നത്തിൽ നിങ്ങൾ കാണുന്നത്.

x x

ചത്തദേഹത്തനു അഗ്നിയെ ഭയമില്ല.

x ×

നൂലിന്റെ കുരുക്ക തീർക്കുവാൻവേണ്ടി അതിൽ കോർത്തിരിക്കുന്ന രത്നങ്ങൾ പൊട്ടിക്കരുത്.

+ *

കരിമ്പ് മധുരമുള്ളതാണെന്നു കരുതി അതിന്റെ വേരു മുതൽ തിന്നാൻ തുടങ്ങരുത്.

**കരുണരസം കരകവിയും കഥ പറയാം പക്ഷേ;**
**കരളുരുകിക്കരളുരുകിക്കരയരുതിന്നാരും.**

# ജെയിൻഗ്രേയുടെ അന്ത്യനിമിഷങ്ങൾ

**ആ പെൺകുട്ടിയെ അവർ രാജ്ഞിയാക്കി. ഒൻപതു ദിവസം സിംഹാസനത്തിൽ വാണു. രാഷ്ട്രീയക്കാററു തിരിഞ്ഞടിച്ചു. നിഷ്കളങ്കയായ അവളുടെ മനോഹരമായ കണ്ഠത്തിൽ കരുണയില്ലാത്ത ഖഡ്ഗം നിപതിച്ചു.**

"ലൗകികമായ ഒരു ജീവിതം നഷ്ടപ്പെടുന്നതു കൊണ്ടു സ്വർഗ്ഗീയമായ ആനന്ദാനുഭൂതി സംപ്രാപ്യമാണെന്നു എനിക്കു ധൈര്യമുണ്ട്. ഭവതി ദൈവത്തെ ഭയന്നു ജീവിക്കുകയും ദൈവത്തിന്റെ സ്നേഹത്തിൽ സൽഗതി പ്രാപിക്കുകയും ചെയ്യുമാറാകട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു."

ലേഡി ജെയിൻഗ്രേ എഴുതിയ ഈ എഴുത്തിലെ മററു ഭാഗങ്ങൾ അവരുടെ സഹോദരി കാതറിന്റെ കണ്ണുനീരിൽ കുതിർന്നുപോയതു കൊണ്ടു തികച്ചും അവ്യക്തമായിരുന്നു. ലണ്ടൻ ഗോപുരത്തിന്റെ ഭീകരമായ മതിൽക്കെട്ടുകൾക്കുള്ളിലെ ഒരറയിലിരുന്നുകൊണ്ടു തന്റെ വേദപുസ്തകത്തിന്റെ ഒഴിഞ്ഞ ഏടുകളിൽ സ്വപിതാവിനും, സഹോദരിക്കും, ജെയിലർക്കും എഴുതിയതു ശാന്തമായ ഒരു ഹൃദയത്തോടു കൂടിയായിരുന്നു. അടുത്ത പ്രഭാതത്തിൽ വധിക്കപ്പെടാൻ പോകുന്ന ജെയ്ൻ വിടവാങ്ങിക്കൊണ്ടു എഴുതിയ സന്ദേശങ്ങളായിരുന്നു അവ.

## ജനനം സൗഭാഗ്യത്തിൽ

പതിനേഴാം വയസ്സിൽ താൻ ഇംഗ്ലണ്ടിലെ രാജ്ഞിയായി പ്രഖ്യാപിക്കപ്പെട്ടതു കേട്ട ഈ പെൺകുട്ടി പല വിധത്തിലും വളർന്നു കഴിഞ്ഞിരുന്നു. ഭീനനകമ്പയിലും പാണ്ഡിത്യത്തിലും വിജ്ഞയായിലും ജെയ്ൻ ആ കാലത്തെ—ഇംഗ്ലീഷ് ചരിത്രത്തിൽ ഏററവും പ്രസിദ്ധിയാർന്ന പണ്ഡിതന്മാരുണ്ടായിരുന്ന ആ കാലത്തെ—ഏററവും മനോഹരമായ ഒരു പുഷ്പമായി വികസിച്ചു. എന്നിട്ടും കൊള്ളരുതാത്ത ജനങ്ങളുടെ ഹൃദയശൂന്യമായ അധികാരദുർമ്മോഹം കാരണം ആ ഹൃദയശുദ്ധിയും സൌന്ദര്യവും പാണ്ഡിത്യവുമെല്ലാം ഒരു മഴുവിന്റെ വെട്ടിനു മുൻപിൽ ബലികഴിക്കേണ്ടതായി വന്നുകൂടി.

ജീവിതത്തിൽ അഭ്യകാമ്യമായ എല്ലാ മെച്ചങ്ങളോടും മേന്മകളോടും രാജകീയ സമ്പത്സൌന്ദര്യത്തോടുകൂടിയാണ് ജെയ്ൻ ജനിച്ചതെങ്കിലും ആ ജന്മത്തിന്റെ ഔന്നത്യം അവരെ മരണത്തിലേക്കു നയിച്ചു. ബാല്യകാലത്തുതന്നെ ജെയ്ൻ അടുത്ത ബന്ധുവായ എഡ്വേർഡ് രാജകുമാരനെ വിവാഹം കഴിക്കണമെന്നും, ഒരു ദിവസം അദ്ദേഹത്തിന്റെ കൂടെ ബ്രിട്ടീഷു സിംഹാസനത്തിന്റെ പങ്കാളിയാവണമെന്നും അവരുടെ ദുർമ്മോഹികളായ അച്ഛനമ്മമാർ നിശ്ചയിച്ചു കഴിഞ്ഞിരുന്നു.

ആ സ്ഥാനത്തിനു ചിതമായ വിധത്തിൽ വളരുന്നതിനുവേണ്ടി ജെയ്നിന്റെ ബാല്യഹസ്തങ്ങളിൽ നിന്നും കളിക്കോപ്പുകൾ വലിച്ചെറിയപ്പെട്ടു; പകരം പാഠ്യപുസ്തകങ്ങൾ പിടിപ്പിച്ചു. അങ്ങനെ സ്വസഹോദരി കാതറിൻ അച്ഛനമ്മമാരുടെ കൂടെ നാട്ടിൻപുറങ്ങളിൽ കുതിരസ്സവാരി ചെയ്തും, നായാടിയും, അസ്ത്രാഭ്യാസം ചെയ്തും ബാല്യകാലം ചെലവഴിക്കുമ്പോൾ ജെയ്ൻ ഒരു സ്റ്റഡിമുറിയുടെ വിങ്ങുന്ന അന്തരീക്ഷത്തിൽ ദിവസങ്ങൾ കഴിച്ചുകൂട്ടുകയായിരുന്നു. സംഗീതംപോലും അപഹാസ്യമായ ഒരു വിനോദമായിട്ടാണ് ആ അച്ഛനമ്മമാർ കരുതിയതു്.

പത്തുവയസ്സ് തികയുന്നതിനു മുൻപു ഗ്രീക്കും ലാററിനും എഴുതുവാനും സംസാരിക്കുവാനും കഴിയത്തക്കവിധത്തിൽ ജെയ്നിന്റെ ബുദ്ധിവൈഭവം അസാധാരണമായിരുന്നു. പാഠ്യപുസ്തകങ്ങളോടും പഠനത്തോടും ഭാഗ്യവശാൽ ജെയ്നിനുണ്ടായിരുന്ന മമത മററു സമവയസ്കരിൽ ദൃശ്യമായിരുന്നില്ല. എപ്പോഴെങ്കിലും വായനയിൽ മടുത്ത് പച്ചപ്പുൽത്തകിടിയിൽ തലവെച്ചു കിടക്കുന്നതായി കണ്ടാൽ ആ കുട്ടിയുടെ മാതാവ് ക്രൂരമായ ശിക്ഷ നൽകുക പതിവായിരുന്നു. ജെയ്ൻ ഉറക്കെ കരയുന്നതുവരെ അവർ തല്ലുകയും നുള്ളുകയും ചെയ്തുകൊണ്ടിരിക്കും. ഏകാന്തയും ദുഃഖമഗ്നയുമായ ആ കൊച്ചുകുട്ടി വീണ്ടും ലോകത്തിൽ

തന്നിലുള്ള ഏക സുഖത്തിന്റെ പ്രിയപ്പെട്ട പുസ്തകങ്ങളുടെ-നേരെ തിരിയുകയായി.

## സംഭവപരമ്പര

അങ്ങിനെ ആ ബാല്യം യുവത്വത്തിലേയ്ക്കു നീങ്ങിക്കൊണ്ടിരിയ്ക്കുമ്പോൾ ലണ്ടനിൽ സംഭവങ്ങളുടെ ചിലന്തിവല-അവരെ ഒരു ഈച്ചയെപ്പോലെ കുടുക്കിക്കളഞ്ഞ ചിലന്തിവല-രൂപം കൊള്ളുകയായിരുന്നു. അതിന്റെ നടുവിൽ ഭയങ്കരനായ ഒരു ചിലന്തി, നോർതമ്പർലണ്ട് പ്രഭുവായ ജോൺ ഡഡ്‌ലി, ഉണ്ട കിടക്കുന്നു!

ഹെൻഡ്രി എട്ടാമന്റെ മരണത്തിനും യുവാവായ എഡ്വേർഡ് ആറാമന്റെ സ്ഥാനാരോഹണത്തിനും ശേഷം നോർതംബർലണ്ട് പ്രഭു പ്രബലനായിക്കഴിഞ്ഞിരുന്നു. റീജന്റായ സോമർസെററിനെ വധിച്ചതോടുകൂടി രാഷ്ട്രത്തിന്റെ നിയന്ത്രണം മിക്കവാറും അദ്ദേഹത്തിനു കിട്ടി. പക്ഷെ വാഗ്ദാനങ്ങൾകൊണ്ടും ഭീഷണികൾകൊണ്ടും പകിലമായ അദ്ദേഹത്തിന്റെ സ്ഥാനംതന്നെ അനിവാര്യമാംവണ്ണം അപകടത്തിൽപ്പെട്ടു തുടങ്ങിയിരുന്നു.

കഷ്ടിച്ച് നാനൂറ് വർഷങ്ങൾക്കു മുൻപു 1553 ഏപ്രിൽമാസത്തിൽ ഹെൻറി എട്ടാമന്റെ പുത്രനും അവകാശനുമായ എഡ്വേർഡ് ആറാമൻ മരണശയ്യയിൽ കിടക്കുകയായിരുന്നു. അദ്ദേഹത്തിന്റെ സഹോദരിയായ മേരി സ്ഥാനാരോഹണം ചെയ്യുമെന്നായിരുന്നു എല്ലാവരും പ്രതീക്ഷിച്ചിരുന്നതെങ്കിലും അതു തന്റെ അധികാരമോഹങ്ങൾക്കു കോടാലിയാവുകയേയുള്ളുവെന്ന് നോർതംബർലണ്ട് പ്രഭുവിനു നല്ലപോലെ അറിയാമായിരുന്നു.

ആ അധികാരങ്ങൾ തുടർന്നു പോവാൻ സിംഹാസനത്തിൽ ഒരു "പാവയാണ്" വേണ്ടതു്. അന്നുതന്നെ സിംഹാസനത്തിന്റെ മൂന്നാമത്തെ അവകാശിയായ ജെയിൻ ഗ്രേ ആ ഹൃദയശൂന്യമായ പദ്ധതിയ്ക്കു പററിയ ഉപകരണവുമായിരുന്നു. ഒരു പ്രഭുപദത്തിനുവേണ്ടി ജെയ്‌നിന്റെ പിതാവ് തന്റെ മകളുടെ സ്വാതന്ത്ര്യം മുഴുവനും അടിയറ വെച്ചു കഴിഞ്ഞിരുന്നു.

അതനുസരിച്ചു മെയ് 25-നു നോർതംബർലണ്ട് പ്രഭുവിന്റെ നാലാമത്തെ പുത്രനായ ഗിൽഡ്‌ഫോഡ് ഡഡ്‌ലി പ്രഭുവിനു ജെയിനെ വിവാഹം കഴിച്ചുകൊടുത്തു. മാതാപിതാക്കളുടെ കടുത്ത അധികാരത്തിന്റെ അന്തരീക്ഷത്തിൽ വളർന്നുവന്ന ജെയ്‌ൻ ആ വിവാഹത്തിന്റെ വിധിനിർണ്ണായകമായ ഭവിഷ്യത്തുകളെക്കുറിച്ചു യാതൊന്നുമറിയാതെ എല്ലാററിനും നിശ്ശബ്ദമായി വഴങ്ങുകയാണുണ്ടായതു്. സിംഹാസനത്തിന്റെ പിന്തുടർച്ചാവകാശം ജെയ്‌നിന്റെ പേരിലാക്കി മാററുകയായി നോർതംബർലണ്ടിന്റെ അടുത്ത അടവ്. അവസാനം അതു സംബന്ധിച്ച ഔദ്യോഗികരേഖയിലും രാജാവ് ഒപ്പുവെച്ചു.

## എഡ്വേർഡ് രാജാവ് മരിച്ചപ്പോൾ

ജൂലായ് 6-ാംനു വ്യാഴാഴ്ച വൈകുന്നേരം ഒൻപതുമണിയ്ക്കു മുൻപ് എഡ്വേർഡ് രാജാവ് അന്തരിച്ചു. ആ വാർത്ത ഒരു രഹസ്യമാക്കിവെക്കുകയാണുണ്ടായതു്. നോർതംബർ ലാണ്ട് പ്രഭുവിന്റെ ലണ്ടൻ വസതിയിലായിരുന്നു ജെയിൻ ഗ്രേ.

വെള്ളിയും ശനിയും അവരവിടെ കഴിച്ചുകൂട്ടി. ഞായറാഴ്ച ദിവസം നോർതംബർലണ്ടിന്റെ ഐൽവർത്തിലുള്ള സിയോൺ കൊട്ടാരത്തിലേയ്ക്കു ചെല്ലുവാൻ അവർക്കു കല്പന കിട്ടി.

കൊട്ടാരത്തിൽവെച്ച് രാജാവിന്റെ ചരമവാർത്തയും സിംഹാസനാവകാശി ജെയിൻതന്നെയാണെന്ന വസ്തുതയും പ്രഭു അറിയിച്ചു. ബന്ധുവിന്റെ ചരമവാർത്തകേട്ടു വ്യസനാക്രാന്തയായ ആ പതിനാറു തികഞ്ഞ പെൺകുട്ടിയെ സിംഹാസനാവകാശത്തെ സംബന്ധിച്ച വാർത്ത അമ്പരപ്പിച്ചു. ആ അശക്തഹൃദയത്തിനു് അത്രയും താങ്ങുക സാദ്ധ്യമായിരുന്നില്ല. വിറച്ചുകൊണ്ട് ഒരു നിലവിളിയോടെ അവർ ബോധരഹിതയായി നിലംപതിച്ചു.

അടുത്ത പ്രഭാതത്തിൽ രാജകീയവസ്ത്രങ്ങൾ ധരിച്ചുകൊണ്ടു ജെയിൻ തേംസിലൂടെ ലണ്ടനിൽ പ്രവേശിച്ചു. അവരുടെ മാതാവു തന്നെയാണ് ആ ഭംഗിയേറിയ വസ്ത്രാഗ്രം പിടിച്ചുകൊടുത്തതു്. ബോട്ടിറങ്ങിയ ജെയ്‌നിന്റെ-പുതിയ രാജ്ഞിയുടെ-മുൻപിൽ പ്രഭുക്കന്മാർ മുട്ടുകുത്തി. കിരീടധാരണത്തിനു കാത്തുനിൽക്കുന്നതിനായി രാജ്ഞി ഗോപുരത്തിനുള്ളിലേയ്ക്കു പോയി.

## ഒമ്പതുദിവസത്തെ വാഴ്ച.

ഇതിനിടയിൽ രാജ്യംമുഴുവനും മേരിയെ രാജ്ഞിയായി പ്രഖ്യാപിയ്ക്കാൻ മുറവിളി കൂട്ടുകയായിരുന്നു. ആ വെള്ളിയാഴ്ച കാലത്തു് എതിർശക്തികളുടെ സൈന്യത്തെ എതിർക്കാൻ മറെറാരു സൈന്യത്തെ നയിക്കുന്നതിനു നോർതംബർലണ്ട് നിർബന്ധനായി. നേ

താവ് നീങ്ങിക്കിട്ടിയപ്പോൾ അനുയായികൾ സംഭവഗതി കണ്ടു മനസ്സിലാക്കി മേരിയ്ക്കു പിന്തുണ പ്രഖ്യാപിച്ചു. അടുത്ത ചൊവ്വാഴ്ച ജനങ്ങളുടെ ആനന്ദാതിരേകങ്ങൾക്കും ജെയ്നിന്റെ ആശാഭംഗങ്ങൾക്കുമിടയിൽ മേരിയെ ബ്രിട്ടീഷുരാജ്ഞിയായി വിളംബരം ചെയ്തു. ജെയ്നിന്റെ ഒൻപതുദിവസത്തെ വാഴ്ച അവസാനിച്ചുകഴിഞ്ഞു.

രാജദ്രോഹിയെന്ന നിലയിൽ വിചാരണചെയ്യപ്പെട്ട നോർതംബർലണ്ട് പ്രഭുവിനെ ആഗസ്റ്റ് 22-ാംനു- വധിച്ചു. യാതൊരു പ്രതിക്രിയോദ്ദേശവുമില്ലാതിരുന്ന മേരി കഴിയുന്ന വേഗത്തിൽ ജെയ്നിനെ വിമോചിപ്പിയ്ക്കാൻ ആത്മാർത്ഥമായും ഉദ്ദേശിച്ചിരുന്നു. ദൌർഭാഗ്യവശാൽ ആ നിമിഷം ഒരിയ്ക്കലും വന്നെത്തിയില്ല.

## ഒടുവിൽ വധശിക്ഷ

1554 ജനുവരി അവസാനത്തോടുകൂടി ജെയ്നിന്റെ പിതാവുൾപ്പെടെ ഒരു സംഘം ആളുകൾ സ്പെയിനിലെ ഫിലിപ്പ് രാജകുമാരനുമായുള്ള മേരിയുടെ വിവാഹത്തെ എതിർക്കാൻ ഒരു വിപ്ലവം നയിക്കുകയുണ്ടായി. പത്തുദിവസത്തെ ലഹളയായിരുന്നു അതെങ്കിലും അതോടുകൂടി ജെയ്നിന്റെ വിധി എന്നേയ്ക്കുമായി നിർണ്ണയിക്കപ്പെട്ടു. ജെയ്നും ബന്ധുക്കളും ജീവിച്ചിരുന്നകാലത്തോളം തന്റെ സിംഹാസനം ഭദ്രമല്ലെന്നു വിശ്വസിപ്പിക്കപ്പെട്ട മേരി രാജ്ഞി ഉടനടി അവരെ വധിയ്ക്കാൻ കല്പന പുറപ്പെടുവിച്ചു.

ഫെബ്രുവരി 13-ാംനു- വിധിനിർണ്ണായകമായ ആ പുലർവേളയിൽ അന്ത്യമായ ഒരാലിംഗനത്തിന്നു് ഇരന്നുകൊണ്ടു് ഭർത്താവായ ഗിൽഡ്ഫോർഡ് ഡഡ്‌ലി ജെയിനിനോടൊരു സന്ദേശമയച്ചു. അദ്ദേഹമാണു് ആദ്യം വധിക്കപ്പെടുന്നതു്. ഹൃദയവേദന വർദ്ധിപ്പിക്കുന്നതിനു മാത്രമേ ആ കൂടിക്കാഴ്ച ഉപകരിയ്ക്കുകയുള്ളു എന്നു വിശ്വസിച്ച ജെയ്ൻ തങ്ങൾക്കു് ഉടനടി സ്വർഗ്ഗത്തിൽവെച്ചു് കണ്ടുമുട്ടാമെന്നു ആ യുവാവിനു മറുപടിപറഞ്ഞയക്കുകയുണ്ടായത്രെ.


## പിഞ്ഞാണങ്ങൾ

കോപ്പ, പ്ലേററ്, കപ്പസാസർ, ടീസെററ്, ക്ലോസെററ് മുതലായ പിഞ്ഞാണങ്ങൾ. മേത്തരമായ നിർമ്മാണം, ആദായവില.

**NEW INDIA CERAMICS Ltd.**
**FEROKE (Malabar)**


തന്റെ ഇരുമ്പഴിയ്ക്കുള്ളിൽനിന്നു ഉൽക്കണ്ഠാകുലയായി നോക്കിക്കൊണ്ടിരുന്ന ആ പെൺകിടാവു രണ്ടുതവണ കൂടിയാണു് സ്വഭർത്താവിനെ കണ്ടതു്. ആദ്യം മുറവിളി കൂട്ടിക്കൊണ്ടിരുന്ന ജനക്കൂട്ടത്തിന്നിടയിലൂടെ അദ്ദേഹം ടവർഹില്ലിലേയ്ക്കു നയിച്ചപ്പോഴും, പിന്നീടു് തലവേറിട്ടു് മൃതദേഹം വധസ്ഥലത്തുനിന്നു തിരിച്ചുകൊണ്ടുവന്നപ്പോഴും. അധികം താമസിയാതെ ജെയിൻ തന്നെയും ഗോപുരത്തിനുള്ളിലുള്ള വധസ്ഥലത്തേയ്ക്കു നയിക്കപ്പെട്ടു.

സിംഹാസനാരോഹണ ചിന്തയിൽ ബോധരഹിതയായി വീണ ആ ഓമന പെൺകിടാവു് ഇടറാതെ ഒന്നും പറയാതെ വധസ്ഥലത്തേയ്ക്കു നടന്നു. കണ്ണുനീരിന്റെ ലാഞ്ഛനപോലുമില്ലാതെ ദാസികൾ ഉറക്കെ കരഞ്ഞുകൊണ്ടിരിക്കെ ജെയിൻ തന്റെ നിരപരാധിത്വം ലോകരുടെ മുമ്പിൽ പ്രഖ്യാപിച്ചു. തന്റെകൂടെ പ്രാർത്ഥനയിൽ പങ്കുകൊള്ളാൻ അപേക്ഷിച്ചു.

പിന്നീടു് മനോഹരമായ ആ കഴുത്തു വെട്ടിയ്ക്കു കാട്ടാൻ തന്റെ നീണ്ട തലമുടിക്കെട്ടു് അവർ പതുക്കെ അഴിച്ചു. കണ്ണിനു ചുറ്റും വെള്ളത്തുണികൊണ്ടു സ്വയം ഒരു കെട്ടു കെട്ടിയശേഷം അവർ മുട്ടുകുത്തിയിരുന്നു. കൈകൊണ്ടു് തലവെക്കേണ്ടുന്ന മരത്തിന്റെ ചതുരക്കഷ്ണം തപ്പുന്നതിനിടയിൽ താൻ ഇനി എന്താണു് ചെയ്യേണ്ടതെന്നു് അവർ അന്വേഷിച്ചു. അടുത്തുനിന്നിരുന്ന ഒരു വ്യക്തി സഹായഹസ്തം നീട്ടി. ആ തല—ഒരിക്കലും കിരീടം ധരിയ്ക്കാത്ത ഒരു യുവരാജ്ഞിയുടെ തല—അവസാനമായി മുൻപോട്ടു കുനിഞ്ഞു........

# തേവടിച്ചികൾ

[ഇളംകുളം പി. എൻ. കുഞ്ഞൻ പിള്ള]

സ്ത്രീകളെ പണ്ടു സർക്കാർ ഉദ്യോഗങ്ങളിൽ നിയമിക്കുക പതിവില്ലായിരുന്നു. എന്നാൽ ക്ഷേത്രസംബന്ധമായ ഉദ്യോഗങ്ങളിൽ വലിയ ഒരു ഭാഗം അവർക്കാണു് നൽകിയിരുന്നതു്. അക്കൂട്ടത്തിൽ വിദ്യാസമ്പന്നകളും കലാകുശലകളും കുലീനകളുമായ സ്ത്രീകൾക്കു ലഭിച്ചിരുന്ന ഏററവും മാന്യമായ ഒരു ഉദ്യോഗമായിരുന്നു 'തേവടിസ്ഥാനം'. കേരളത്തിൽ നൃത്തം, സംഗീതം ഈ കലകളുടെ അഭിവൃദ്ധിക്കും മണിപ്രവാളം എന്ന സാഹിത്യപ്രസ്ഥാനത്തിന്റെ ഉൽപത്തിക്കും തേവടിച്ചികൾ വഹിച്ചിട്ടുള്ള പങ്കു് ഇനിയും ചരിത്രകാരന്മാരുടെ ഗവേഷണത്തിനു വിഷയമായിത്തീർന്നിട്ടില്ല. തേവരടിയാൾ, തേവടിയാൾ, തേവടി(1) അടികൾ എന്നിങ്ങനെ പല പേരുകളിലും ഇവരെപ്പററി ശാസനങ്ങളിൽ ബഹുമാനപൂർവ്വം പരാമർശിച്ചിട്ടുണ്ടു. കൊല്ലവർഷം 19-ാമാണ്ടുമുതൽ 60-ാമാണ്ടുവരെ കേരളചക്രവർത്തിപദം അലങ്കരിച്ചിരുന്ന സ്ഥാണുരവിവർമ്മകുലശേഖരന്റെ മകൾ കാഴാനടികൾ തുടങ്ങിയ പല രാജകന്യകമാരും സ്വന്തം പേരിനോടു 'അടികൾ' ചേർത്തുകാണുന്നതു് ഏതെങ്കിലും ക്ഷേത്രത്തിലെ തേവടിച്ചിസ്ഥാനം അലങ്കരിച്ചിരുന്നതുകൊണ്ടാണോ അതോ കേവലം ബഹുമാനസൂചകമായി മാത്രമാണോ എന്നറിവാൻ പാടില്ല.

ഏതായാലും രാജാക്കന്മാർ, സന്യാസിമാർ, രാജസ്ത്രീകൾ, തേവടിച്ചികൾ ഇത്രയും പേരെ 'അടികൾ' ചേർത്തു പറഞ്ഞുവന്നു. രാജാക്കന്മാരും മററും തേവടിച്ചികളെ വിവാഹം കഴിക്കുന്നതു് അപമാനമായി കരുതിയിരുന്നില്ല. കൊല്ലം 400-ാമാണ്ടോടുകൂടി വേണാടു വാണിരുന്ന വീരകേരളവർമ്മന്റെ ഭാര്യ 'കണ്ടിയൂർ തേവടിച്ചി ഉണ്ണികളത്തി'യായിരുന്നു. 540 ഓടുകൂടി ഓടനാടു രാജാവായിത്തീർന്ന ഇരവി കേരളവർമ്മന്റെ ഭാര്യമാരിൽ പ്രഥമസ്ഥാനം വഹിച്ചിരുന്ന 'നർത്തകീനിംവരിഷ്ഠ'യായ ചെറുകര കുട്ടത്തയായിരുന്നുവെന്നു ശിവവിലാസമെന്ന അപ്രസിദ്ധമായ സംസ്കൃതഗ്രന്ഥത്തിൽ നിന്നു് മനസ്സിലാക്കാം. വിവാഹം നടന്നു പന്ത്രണ്ടു വർഷം കഴിഞ്ഞിട്ടും സന്താനഭാഗ്യമുണ്ടാകാത്തതിനാൽ ശീലാവതിയായ കുട്ടത്തിയുമൊത്തു കേരളവർമ്മൻ കണ്ടിയൂർ ക്ഷേത്രത്തിൽ പോയി ഭജനമിരുന്നിട്ടു വൈകുന്നേരം പ്രിയയേയും തന്റെ ഒററയ്ക്കു നടത്തി കൊട്ടാരത്തിലേക്കു മടങ്ങിപ്പോകുക പതിവായിരുന്നുവെന്നു ആ ഗ്രന്ഥത്തിൽ പറയുന്നു.

'പ്രിയാസമഗ്രദ്യുതി പാർശ്വഭാഗോ
ദിനാത്യയേ സ്വം നിലയം ജഗാമ.'

ശിവവിലാസം, ഉണ്ണിയാടിചരിതം ഈ കാവ്യങ്ങളിൽ വർണ്ണിക്കുന്ന ഉണ്ണിയാടി കുട്ടത്തിയുടെ മകളാണു്. സുന്ദരമൂർത്തിനായനാരുടെ ഭാര്യ പരവൈയാർ എന്ന സ്ത്രീരത്നവും തേവടിച്ചിവർഗ്ഗത്തിൽ പെട്ടവളായിരുന്നു.

തേവടിച്ചികൾ ഏററവും വിശ്വാസയോഗ്യകളായിരുന്നുവെന്നതിനു പല തെളിവുകളുണ്ടു്. വീരപാണ്ഡ്യന്റെ ഭാര്യ ചൊക്കത്താണ്ടാൾ ശുചീന്ദ്രം ക്ഷേത്രത്തിലേക്കു നൽകുന്ന 200 പുത്തപ്പൊൻ (2) അച്ചുതേവടിയാൾ കൻറിണ്ടി തിരുവാണ്ടിയെയാണു് ഏൽപ്പിക്കുന്നതെന്നു് ആ ക്ഷേത്രത്തിൽ കൊത്തിവച്ചിട്ടുള്ള 432 ധനു 9-ാം തീയതിയിലെ ശാസനത്തിൽ നിന്നു മനസ്സിലാക്കാം. തൃപ്പാപ്പൂർ മൂപ്പനായിരുന്ന ഇരവിവർമ്മൻ കൊല്ലം 665 ചിങ്ങം 21-ാം തീയതി ശുചീന്ദ്രം ക്ഷേത്രത്തിൽ ഉഷഃപൂജയും മററും ഏർപ്പെടുത്തുന്നതിനു വിട്ടുകൊടുക്കുന്ന വസ്തുക്കൾ അദ്ദേഹത്തിന്റെ വിശ്വാസത്തിനു പാത്രീഭൂതയും തേവടിച്ചികളിൽ വച്ചു

---

(1) Annual report of epigraphy, Madras, 203 of 1901.

(2) അച്ചു്, അനയച്ചു്, പുത്തപ്പൊന്നച്ചു്, തിരമം, അരയച്ചു്, ഇവയെല്ലാം 4-ാം ശതകത്തിന്റെ അന്ത്യഘട്ടം മുതൽ 6-ാം ശതകംവരെ കേരളത്തിൽ നടപ്പിലിരുന്ന സ്വർണ്ണനാണയങ്ങളാണു്. അച്ചു് ഇന്നത്തെ പവനു തുല്യമായി കരുതാം. തിരമം ചെറിയ സ്വർണ്ണപ്പണമാണു്. 420 ഓടുകൂടിയാണു് പുത്തപ്പൊന്നച്ചു് ആദ്യമായി കാണപ്പെടുന്നതു്. അതിനു മുമ്പുതന്നെ അച്ചും അനയച്ചും നടപ്പിലിരുന്നു.

ശ്രേഷ്ഠയുമായി (3) പേരുമാൾ റായരെയാണ് ഏല്പിക്കുന്നതെന്ന് അവിടെയുള്ള പ്രസിദ്ധം ചെയ്യിട്ടില്ലാത്ത മറ്റൊരു ശിലാരേഖയിൽ പറയുന്നു.

തേവടിച്ചിസ്ഥാനം 'പട്ടത്താനം' പോലെ പ്രതിഫലം പററിയുള്ള ഒരു 'കഴക'മായിരുന്നുവെങ്കിലും 'ഊഴിയ'മായും ആ സ്ഥാനം സ്വീകരിക്കുവാൻ പലരും തയ്യാറായിരുന്നു. കൊല്ലം 428—ൽ ചോളപുരം ക്ഷേത്രം പുതുക്കിപ്പണികഴിപ്പിച്ച അവസരത്തിൽ അവിടെ രണ്ടു തേവടിച്ചികൾക്ക് സ്ഥാനം നൽകുന്നുണ്ട്. ഒരു സ്ഥാനം ചെങ്കോടൻ പൂവാണ്ടി എന്ന ധനികസ്ത്രീക്കാണ് ലഭിച്ചത്. അവർ മൂന്നു സ്വർണ്ണശലാകകളും ഇരുപതു അച്ചും ക്ഷേത്രത്തിലേക്കു ദാനം ചെയ്യുന്നതായി ആ ആണ്ടു മീനം 8—ാം തീയതിയിലെ ഒരു രേഖയിൽ 'ഇരാചേന്തിരചോഴവൈശ്രവണനായ' വട്ടകൻ കണവൻ എന്ന പ്രഭു ആ ക്ഷേത്രത്തിൽ പുതുതായി തേവടിച്ചിസ്ഥാനം ലഭിച്ച അദ്ദേഹത്തിന്റെ സഹോദരി കോമളവല്ലിക്കു ചില പതിവുകൾ ഏർപ്പെടുത്തുന്നതിന് 61അച്ചു ക്ഷേത്രത്തിന്റെ ഭരണാധികാരികളെ ഏല്പിക്കുന്നതായും പറയുന്നുണ്ട്. ശുചീന്ദ്രം ക്ഷേത്രത്തിൽ നാടകശാല വസന്തമണ്ഡപം, ഇളയനയിനാർമണ്ഡപം തുടങ്ങി പലതും തേവടിച്ചികൾ പണികഴിപ്പിച്ചതാണെന്നു അവിടത്തെ ശിലാരേഖകളിൽനിന്നു തെളിയുന്നു. ഇളയനയിനാർ മണ്ഡപം പണി കഴിപ്പിച്ച സീതമ്മയുടെയും അവളുടെ മാതാവായ മാലക്കുട്ടിയുടെയും നൃത്തം ചെയ്യുന്ന രീതിയിൽ തീർത്തിട്ടുള്ള പ്രതിമകൾ കലാപ്രേമികളുടെ കണ്ണും കരളും കവർന്നുകൊണ്ടു ശ്രീകോവിലിനകത്തു ഇന്നും സ്ഥിതിചെയ്യുന്നുണ്ട്. സീതമ്മ കേരളപുരം ക്ഷേത്രത്തിന്റെ തേവടിയാളായിരുന്നു. ദേവദാസികൾക്കു സമുദായത്തിൽ മാന്യമായ ഒരു സ്ഥാനമുണ്ടായിരുന്നുവെന്നും അവർ പണം മോഹിച്ചല്ല പ്രസ്തുത തൊഴിൽ സ്വീകരിച്ചിരുന്നതെന്നും മേൽപ്പറയപ്പെട്ട വസ്തുതകളിൽനിന്നു വ്യക്തമാകുന്നുണ്ടല്ലോ.

ദേവദാസി സമ്പ്രദായത്തിന്റെ ഉത്ഭവം ഏതുകാലത്താണെന്നു തീർച്ചപ്പെടുത്തി പറയുവാൻ സാദ്ധ്യമല്ല. കൊല്ലം ആദി ശതകങ്ങളിൽ കേരളത്തിലെ ക്ഷേത്രങ്ങൾ സംസ്കാരകേന്ദ്രങ്ങളായിരുന്നു. പ്രധാനപ്പെട്ട എല്ലാ ക്ഷേത്രങ്ങളോടും അനുബന്ധിച്ച പാഠശാലകളും, കലാശാലകളും, ആതുരശാലകളും, സരസ്വതീഭണ്ഡാരങ്ങളും (Libraries) ഉണ്ടായിരുന്നു. കൂടാതെ ജനങ്ങൾക്കു മതബോധം ഉളവാക്കുന്നതിനുവേണ്ടി 'മാവാരതപടൻ' തുടങ്ങി പല പട്ടത്താനങ്ങളും ജനങ്ങളെ ക്ഷേത്രങ്ങളിലേക്കു ആകർഷിക്കുന്നതിനും അവരുടെ കലാബോധത്തെ ഉണർത്തുന്നതിനും വേണ്ടി ഏതാനും തേവടിച്ചി സ്ഥാനങ്ങളും ഏർപ്പെടുത്തിയിരുന്നുവെന്നു ശാസനങ്ങളിൽനിന്നു ഗ്രഹിക്കാം. എനിക്ക് കാണാൻ കഴിഞ്ഞിട്ടുള്ള ആദ്യത്തെ പരാമർശം കൊല്ലം 215–ലാണ്. കന്യാകുമാരി ഗുഹാനാഥസ്വാമി ക്ഷേത്രത്തിൽ 'തേവടിയാൾ കണ്ടൻ ചൊല്ലൈ വൈത്തതിരുനന്താവിളക്കു ഒന്റു ഇതനുക്കു വൈത്ത ചാവാമൂവാർപ്പേരാട്' (ചാവുകയോ വയസ്സാവുകയോ ചെയ്യാത്ത വലിയ ആട്) ഇരുപത്തഞ്ചുകൊണ്ടു നിത്യം ഉഴക്കു നെയ്യ് ചന്തിരാതിത്തവൻ ആട്ടുവതാകക്കൊണ്ടാൻ പുതൻ കണപതി' എന്നു കണ്ടൻചോല ഒരു നന്താവിളക്കു ഏർപ്പെടുത്തിയതിനെപ്പററി കൊത്തിവച്ചിട്ടുള്ളതാണിത്. എന്നാൽ അതിനു മുമ്പു ദേവദാസി സമ്പ്രദായം ഇവിടെ ഉണ്ടായിരുന്നില്ലെന്നു പറയുന്നതു ശരിയായിരിക്കുമോ എന്നു സംശയമാണ്. കേരളത്തിനു വെളിയിൽ കൊല്ലവർഷാരംഭത്തിനു ഒരു ശതകം മുമ്പുതന്നെ ഈ ഏർപ്പാടുണ്ടായിരുന്നുവെന്നു ശിലാരേഖകൾകൊണ്ടു തെളിഞ്ഞിട്ടുണ്ട്. നന്ദിവർമ്മൻ എന്ന പല്ലവരാജാവിന്റെ ഭാര്യ ധർമ്മമഹാദേവി, കാഞ്ചിയിൽ മുക്തേശ്വരക്ഷേത്രത്തിൽ സ്ഥാപിച്ചിട്ടുള്ള രേഖയിൽ 44(4)കൂത്തികളെപ്പററി പറയുന്നുണ്ട്. അതിനടുത്ത കാലത്തുണ്ടായിട്ടുള്ളതെന്നു വിചാരിക്കാവുന്ന ചിലപ്പതികാരത്തിലും മണിമേഖലയിലും ദാസികളെപ്പററി പറയുന്നതു ക്ഷേത്രത്തിലെ തേവടിച്ചികളെപ്പററിയാണോ എന്നു നിശ്ചയമില്ല. അതുകൊണ്ടു കൊല്ലവർഷാരംഭത്തിനടുത്തു ദേവദാസീ സമ്പ്രദായം ഇവിടെ നടപ്പിലായി എന്നു വരാവുന്നതാണ്. അല്ലെങ്കിൽ രണ്ടാം ശതകത്തിൽ ചോളരുടെ വരവോടുകൂടി ഉത്ഭവിച്ചുവെന്നു വിചാരിക്കണം. രാജരാജൻ തുടങ്ങിയ ചോളരാജാക്കന്മാർ ക്ഷേത്രത്തിൽ തേവടിച്ചിസ്ഥാനം ഏർപ്പെടുത്തുന്നതിൽ പ്രത്യേകം താൽപ്പര്യം കാണിച്ചിരുന്നു. കൊല്ലം

---

(3) റായർ എന്ന സ്ഥാനം ചില തേവടിച്ചികൾക്കു രാജാക്കന്മാർ കൊടുത്തിരുന്നു. കൊല്ലം 1044–വരെ ഈ സ്ഥാനം നൽകി വന്നിരുന്നതായുള്ള രേഖകൾ ലഭിച്ചിട്ടുണ്ട്.

(4) കൂത്തികൾ, കൂത്തസ്ത്രീകൾ, കൂത്തച്ചികൾ, ആട്ടംപാത്രങ്ങൾ, കുടിക്കാരികൾ, തളിച്ചേരിപ്പെണ്ണുകൾ മുതലായ പേരിലും തേവടിച്ചികൾ അറിയപ്പെട്ടിരുന്നു. കൂത്ത്=നൃത്തം തേവൻ=ശിവൻ, കൂത്തമ്പലം അല്ലെങ്കിൽ ആട്ടുമണ്ഡലം=നൃത്താലയം.

179—ൽ രാജരാജൻ തഞ്ചാവൂർ ബൃഹദീശ്വര ക്ഷേത്രം പണികഴിപ്പിച്ചപ്പോൾ 400 തേവരടിയാർക്ക് അവിടെ സ്ഥാനം നൽകി! അതുപോലെ തെക്കൻ തിരുവിതാംകൂർ കൈവശപ്പെടുത്തിയ ഉടൻ അവിടെയുള്ള ക്ഷേത്രങ്ങളിലെല്ലാം ഈ ഏർപ്പാട് നടപ്പിലാക്കിയെന്നും തുടർന്നു കേരളം മുഴുവനും അതു വ്യാപിച്ചുവെന്നും വിചാരിക്കാവുന്നതാണ്. കൊല്ലം 3-ാം ശതകം മുഴുവൻ വടക്കൻ ദിക്കുകളിലെ ക്ഷേത്രങ്ങളിലുംതേവടിച്ചികൾസർവസാധാരണമായിരുന്നുവെന്നും ശാസനങ്ങൾ വഴി തെളിയുന്നു. 'തേവടിച്ചികൾ നാൽവർക്കും പന്തിരുനാഴിചെല്ലൂരി (നല്ലഅരി)വീതം ദിവസവും കൊടുക്കണമെന്ന് തിരുവല്ലാ ക്ഷേത്രത്തിൽ അക്കാലത്തു ഏർപ്പാടുണ്ടായിരുന്നു. 'മതിലകത്തൻറുവക്കാണിച്ചിരിക്കും പട്ടകളോരോരുത്തർ കൈത്തൊഴിച്ചെല്ലൂരി കൊടുപ്പിതു' എന്നുകൂടി പറയുന്നതുകൊണ്ട് 'വക്കാണിക്കും പട്ടകളേ'ക്കാൾ മാന്യമായസ്ഥാനം തേവടികൾക്കുണ്ടായിരുന്നുവെന്നല്ലേ ഊഹിക്കേണ്ടതു്.

'അപ്പോൾ നിന്നെ തെളിവി-
ലിളമങ്ങിക്കരച്ചേരിമററും
തസ്മിൻമേവും പെരിയ മട-
വാർവന്നു താന്താൻ മുതിർന്നു.

എന്നു് ഉണ്ണുനീലി സന്ദേശത്തിൽ വർണ്ണിക്കുന്ന പെരിയമടവാർ തിരുവല്ലാ ക്ഷേത്രത്തിലെ തേവടിപദം അലങ്കരിച്ചിരുന്ന മഹതികളായിരിക്കാം. ഇളമങ്ങിക്കരച്ചേരി ക്ഷേത്രത്തിനടുത്തു മുൻവശത്തുള്ള വീടാണ്. കൊല്ലവർഷം ആരംഭിക്കുന്നതിനു രണ്ടുവർഷം മുമ്പ് പണി കഴിപ്പിച്ച കണ്ടിയൂർ ക്ഷേത്രം. 393—ൽ പുതുക്കിപ്പണികഴിച്ചയവസരത്തിൽ വേണാട്ടു രാജാവായ ഇരവികേരളവർമ്മനും ഓടനാട്ടു രാജാവായ ഇരാമൻകോതവർമ്മനും മുമ്പു പറഞ്ഞ കണ്ടിയൂർ തേവടിച്ചി ഉണ്ണിക്കളത്തിരവും കൂടിയിരുന്നു ആലോചിച്ചാണ് കലശമാട്ടം മററും നിർവഹിക്കുന്നതെന്ന് ആ ക്ഷേത്രത്തിൽ കൊത്തിവച്ചിട്ടുള്ള 393 മേടം 8-ാം തീയതിയിലെ വട്ടെഴുത്തു രേഖയിൽ കാണുന്നു. ഭക്തോത്തംസയായ ഈ തേവടി ശുചീന്ദ്രം ക്ഷേത്രത്തിൽ സുബ്രഹ്മണ്യസ്വാമി കോവിലും മററും പണി കഴിപ്പിച്ചതായി ആ ക്ഷേത്രത്തിൽ കാണുന്ന 413 മേടം 5-ാം തീയതിയിലെ രേഖയിൽനിന്ന് മനസ്സിലാക്കാം. ആ സ്ത്രീരത്നം അന്നു വേണാട്ടു വാണിരുന്ന പ്രജാക്ഷേമതത്പരനായ കേരളവർമ്മന്റെ ധർമ്മപത്നിയായിരുന്നുവെന്ന് മുമ്പു പറഞ്ഞുവല്ലോ. അഭ്യസ്തവിദ്യകളും കലാസമ്പന്നകളുമായ സ്ത്രീകൾക്ക് അപ്പോഴപ്പോൾ നൽകിക്കൊണ്ടിരുന്ന ഈ സ്ഥാനം കുടുംബപാരമ്പര്യം വഴിക്കായിത്തീർന്നതു് പിൽക്കാലത്താണ്. അതോടുകൂടിത്തന്നെ അതിന്റെ അധഃപതനവും ആരംഭിച്ചുവെന്ന് പറയാം. 1105-ൽ മാത്രമേ നിയമമൂലം ഈ ഏർപ്പാട് നിറുത്തിയുള്ളു എങ്കിലും കേരളത്തിലെ ക്ഷേത്രങ്ങളിൽ അതിനു വളരെ മുൻപുതന്നെ ഈ സ്ഥാനം നിലച്ചുപോയി. സാന്മാർഗ്ഗികമായ അവരുടെ അധഃപതനം തന്നെയായിരിക്കും ഇതിനു കാരണമെന്നു തോന്നുന്നു.

പ്രാചീന മണിപ്രവാള കവിതകൾക്ക് വിഷയമായി തീർന്നിട്ടുള്ള സ്ത്രീകളധികവും ദേവദാസികളായിരുന്നു. ചില ക്ഷത്രിയ സ്ത്രീകളും ഉൾപ്പെട്ടിരുന്നുണ്ടായിരിക്കാം.

'ഉൽപന്നോദയമോടനാട്ട-
ചിറവാ
യില്ലാതൊത്തോരേണാക്ഷിയുണ്ട്'

എന്നിങ്ങനെ ഇടപ്പള്ളി രാമൻ വർണ്ണിക്കുന്ന ഉത്തരാചന്ദ്രിക നിരണത്തിനു സമീപം ആതെൻ ഇരുത്തിയിൽ ചിറവായില്ലത്തെ ഒരു സുന്ദരിയായിരുന്നു. ഉത്തരാചന്ദ്രിക എന്നതു കവി നൽകുന്ന പേരാണ്. യഥാർത്ഥ നാമധേയം അതല്ലെന്നു കാവ്യത്തിൽത്തന്നെ പറയുന്നുണ്ട്. 'വെൺപലക്ഷ്മാരമണ'ന്റെ ആജ്ഞയനുസരിച്ച് എഴുതിയിട്ടുള്ള കൗണോത്തര എന്ന കാവ്യത്തിലെ നായികയും ഒരു രാജകന്യകയായിരുന്നുവെന്നു 'കൗണക്ഷ്മാരമണവംശമണി പ്രദീപം' 'കവിക്ഷ്മാരമണസുരലത' ഇത്യാദി വർണ്ണനകളിൽ നിന്ന് ഊഹിക്കാം. ഉത്രമാതു, തിരുമുഖം എന്നിങ്ങനെയുള്ള പരാമർശനങ്ങൾ രാജകന്യകയാണെന്നു തീർച്ചപ്പെടുത്തുവാൻ സഹായമായിരിക്കുന്നില്ല. തിരു എന്നു ചേർത്താണ് തേവടിച്ചികളേയും പറഞ്ഞു വന്നതു്. രാജസ്ത്രീകളെപ്പോലെ 'അടികൾ' എന്ന് ബഹുമാനപൂർവ്വം തേവടിച്ചികളേയും പറയാറുണ്ടായിരുന്നുവെന്നു മുമ്പു പറഞ്ഞുവല്ലോ. അവരുടെ പേരിനോടുകൂടി നാൽ ചേർത്തുള്ള പരാമർശവും ധാരാളമായിക്കാണാം. കൊല്ലവർഷം 450-നു മുമ്പുണ്ടായിട്ടുള്ള ഉണ്ണിയച്ചീചരിതത്തിൽ ഉണ്ണിയച്ചിയുടെ 'തിരുമെയ്യും' 'കോയിലും' അതിവിശേഷമായി വർണ്ണിക്കുന്നു. ലീലാതിലകത്തിലും

'വെളുവാനളിനാക്ഷി നാരണീ-
നിൻ
തിരുമുത്തൊത്തിനയും വിളക്കി-
നാലും,
മാത്രാവതീതിലകമേ! തിരുവു-
ള്ളമെന്നിൽ
പുണ്യതരേണ പുലവിട്ടതില
ല്ലദഖദം.

എന്നിങ്ങനെ തിരുമുത്തെന്നും തിരുവുള്ളമെന്നും പ്രയോഗിക്കുന്നു. നാരണി 'എഴുന്നെള്ളുന്നതായും പറയുന്നുണ്ട്. തച്ചിൽ ഇളച്ചിയെ വർണ്ണിച്ചെഴുതിയിട്ടുള്ള 'ഇളയച്ചി' എന്ന കാവ്യത്തിലും

'തിരുവൃന്ദ' 'തിരുമിഴി' ഇത്യാദി പ്രയോഗങ്ങൾ കാണാം. 'ഇളയച്ചി' ഏഴാം ശതകത്തിൽ ഉണ്ടായിട്ടുള്ള ഒരു കൃതിയാണ്. അതിനു മുമ്പുതന്നെ 'തേവടിച്ചികൾ' 'തേവിടിച്ചികളാ'യിക്കഴിഞ്ഞിരുന്നുവെങ്കിലും പഴയ രീതിക്കു 'തിരു' എന്നും മറ്റും ചേർക്കുന്നതായിരിക്കാം. മാരകേളി തിരുമെയ് പൂണ്ടാതമാ പാപി ഞാൻ' 'ത്വദീയം തിരുവുരുവനിശം കണ്ടു ഞാൻ പോന്നനേരം' 'സങ്കല്പംകൊണ്ട് കാണ്മിൻ തവതിരുവദനം', 'രത്യാദൗ കാണ്മനോത്തവതിരുമുഖം' ചേതോവൃത്താന്തം ശ്രദ്ധമാത്രം തിരുമിഴി' എന്നിങ്ങനെ തേവിടിച്ചികളെ പരാമർശിക്കുമ്പോൾ പല കാവ്യങ്ങളിലും 'തിരു' ചേർത്തുകാണുന്നു. 'തിരുവോണം പിറന്നോണനേത്രാ' 'ചോതിമെ പൂംനതാംഗി' 'പൂയനായികാ' 'ചോതിവനിതാ' എന്നിങ്ങനെയും തേവിടിച്ചികളെപ്പറ്റി പരാമർശിച്ചിട്ടുണ്ട്. അവരെല്ലാം ക്ഷത്രിയരായിരുന്നുവെന്നു കല്പിക്കാമോ എന്നു സംശയമാണ്. തേവടിച്ചികളെ രാജസ്ത്രീകളെയെന്നപോലെ നാൾ ചേർത്തും അടികൾ, തിരു ഈ പദങ്ങൾ ഉപയോഗിച്ചും ബഹുമാനസൂചകമായി പറയുക ആദ്യകാലം മുതൽക്കു പതിവായിരുന്നുവെന്നും അവർ 'തേവിടിച്ചി'കളായി അധഃപതിച്ചതിനു ശേഷവും ആ പതിവു തുടർന്നു വന്നുവെന്നും വിചാരിക്കുന്നതാണ് ഉത്തമം. 'പുരളീനായികയും', 'ചിറവാമാനി'യും മറ്റും ക്ഷത്രിയരായിരിക്കാമെങ്കിലും എല്ലാവരും അങ്ങനെയായിരിക്കണമെന്നില്ല. ഉണ്ണുനീലിസന്ദേശത്തിലും ഉണ്ണുനീലിയുടെ തിരുനാൾ, തിരുവിരൽ എന്നെല്ലാം കാണുന്നതിനെ ആസ്പദമാക്കി രാജകന്യകയായിരുന്നുവെന്നു തീർച്ചപ്പെടുത്തുവാൻ നിവൃത്തിയില്ല. തളിയിൽ ക്ഷേത്രത്തിലെ തേവടിച്ചി ആകാവുന്നതേയുള്ളൂ.

'ശയ്യോപാന്ത സലാളിതമിരു-
ന്നുണ്ണുനീലീമിരിത്തി-
ക്കപ്രാകാരേ നിജകരതലേകാ-
ന്തതൻ കയ്യുമേന്തി
അത്യാമോദാൽപ്പുളകമിളകി -
ക്കൊങ്കമേൽപ്പൊങ്ങുമാറ
ങ്ങസ്മദ്ധാത്രീമവളൊടറി-
യിപ്പിക്കനി പിന്നെ മുന്നിൽ'

എന്ന പദ്യം ഈ ഊഹത്തിനു ബലം നൽകുന്നു. രാജാക്കന്മാർ എഴുന്നള്ളുന്ന അവസരങ്ങളിൽ അഭ്യസ്തവിദ്യകളായ തേവടിച്ചികൾ അവർക്കു ഹസ്തദാനം നൽകി സ്വീകരിക്കുന്നതിൽ യാതൊരു അനൗചിത്യവും കല്പിക്കാനില്ല. വേണാട്ടു രാജാക്കന്മാർ ശുചീന്ദ്രം സന്ദർശിക്കുമ്പോൾ 'തേവിടിച്ചികളായി' അധഃപതിച്ച അവിടത്തെ ദേവദാസികൾ സ്വീകരണത്തിൽ പങ്കുകൊള്ളണമെന്നും ശുചീന്ദ്രം വിടുന്നതുവരെ എല്ലായ്പ്പോഴും അവരോടൊന്നിച്ച് ഉണ്ടായിരിക്കണമെന്നുമുള്ള പതിവു അടുത്തകാലംവരെ നില നിന്നിരുന്നുവെന്ന സംഗതി സ്മരണീയമാണ്.

തേവടിച്ചികൾ അവരെ ആസ്പദമാക്കി കാവ്യം രചിക്കുന്നതു വളരെ ഇഷ്ടപ്പെട്ടിരുന്നുവെന്നതിനു തെളിവുണ്ട്. അവരും അവരുടെ കാമുകന്മാരും ഇപ്രകാരം കാവ്യങ്ങൾ ചമയ്ക്കുന്ന കവികളെ പണം കൊടുത്തും മറ്റും പ്രോത്സാഹിപ്പിച്ചിരുന്നു. മുമ്പുപറഞ്ഞ ഇളയച്ചിയെ വർണ്ണിക്കുന്നതു ചെമ്പകശേരി രാജാവിന്റെ പ്രേരണകൊണ്ടാണെന്നു കവിതന്നെ സൂചിപ്പിക്കുന്നു. കാരണോത്തരസ്സു വേണ്ടി (5) തെക്കുംകൂർ രാജാവു താൽപ്പര്യം കാണിക്കുന്നതായി മുമ്പു പറഞ്ഞുവല്ലോ.

'പൂണാരമാകതരുണീ,മണിനിൻ കഴൽത്താ
രേണീദൃശാംമുടിയിലൻ പൊ-
ട്ടു ഞാൻ പുകഴ്ന്നാൽ'

എന്നും

'ക്ഷീരശ്രീചേർന്ന ചാസ വാ-
രസമിഹ മുള
പ്പിച്ചുനിൻകീർത്തിബീജം
പാരെപ്പേരും വിതച്ചിൻറെഴ-
[illegible]ാട്ടുവിളയി
ച്ചീടുവൻ നൂനമിഞ്ഞാൻ'

എന്നും കാരണോത്തരയിലും,

'ചേലാർന്നീടിന്റെ ചെന്താർ മ-
രജയവിരുതേ
നിന്നെ ഞാൻ വാഴ്ത്തി-
നാൽക്കേൾ
പാലാഴിപ്രായമാകി വനവനി-
തലം
കീർത്തികൊണ്ടേമലേ തേ
നാളീകത്തയ്യൽ തയ്യിത്തലമെ-
ഴുമിളയ-
ച്ചി, കളിക്കേണമിന്നും
ബാലേ, നിന്മെയ്യിലോരോ ത-
രുണർ പരിസരേ
വന്നുമാഴ്കേണമിന്റെ'

എന്ന് ഇളയച്ചിയിലും പറഞ്ഞിട്ടുള്ളതുകൊണ്ട് ഏതുദ്ദേശത്തോടുകൂടിയാണ് ഈ സ്ത്രീകളെ വർണ്ണിക്കുന്നതെന്ന് മനസ്സിലാക്കാൻ പ്രയാസമില്ല. രസികന്മാരായ നമ്പൂതിരിമാരുടെ ക്ഷേത്രഭരണം 'മൂരിക്കുട്ടി'ന്മാരായി അധഃപതിച്ച 'പിഷാരക്കുട്ടി'ന്മാരുടെയും 'പട്ട'കളുടെയും ഉപദേശം സുഖലോലുപന്മാരായ നാടുവാഴികളുടെ മേൽക്കോയ്മ ക്ഷേത്രപരിസരങ്ങളിലെ ജീവിതം ഇവയെല്ലാം ഒത്തു ചേർന്നപ്പോൾ തേവടിച്ചിപദം അതിവേ

(5) വെൺപലക്ഷ്മാരമണൻ എന്നു തെക്കുംകൂർ രാജാവിനും വടക്കുംകൂർ രാജാവിനും ഉപയോഗിക്കും. പക്ഷേ 'കവിക്ഷ്മാരമണസുരലതാ' എന്നുകൂടി പറയുന്നതുകൊണ്ട് തെക്കുംകൂർ എന്നു ഞാൻ ഊഹിക്കുന്നു. കവിക്ഷ്മാ'മാ'കവിശ്ശരാണ്ട്,

# THE AARON SPINNING & WEAVING MILLS LTD.

**PAPPINISERI, N. MALABAR.**

*MANUFACTURERS OF:-*

**SUPERIOR MULLS (Bleached & unbleached)**
**LONGCLOTHS, SHIRTINGS Etc.**
**Suitable for Export Markets.**

## Enquiries for export trades solicited


ഗം ദുഷിക്കുന്നതിനിടയായി. കൊല്ലം 4 മുതൽ 7 വരെ ശതകങ്ങൾ നമ്പൂതിരിമാരുടെ 'പൊളപ്പു'കാലമാണ്. ക്ഷേത്രംവകയായുണ്ടായിരുന്ന കാളേജുകളും മററും നടത്തുന്നതിനുവേണ്ടി 'ഊരാളരെ' ഏല്പിച്ചിരുന്ന വസ്തുക്കളും മററും 'പരശുരാമദത്ത'മായതും ഇക്കാലത്താണ്. കേരളസ്ത്രീകൾക്ക് പാതിവ്രത്യം ആവശ്യമില്ലെന്നും നമ്പൂതിരിമാർ സൗകര്യത്തിനുവേണ്ടി നിയമം പാസ്സാക്കി. സാമാന്യജനങ്ങളെ ഈ നിയമം സാരമായി ബാധിച്ചുവെന്നു വിചാരിക്കാൻ ന്യായമില്ലെന്നും സ്വതന്ത്രകളായി ജീവിച്ചിരുന്ന ദേവദാസികളേയും നമ്പൂതിരിമാരുടെ കളത്രങ്ങളേയും സംബന്ധിച്ചിടത്തോളം ഏറെക്കുറെ ഫലിച്ചുവെന്നും ആണ് തോന്നുന്നത്. സാന്മാർഗ്ഗികമായ ഈ അധഃപതനം അതിൻെറ പാരമ്യത്തിലെത്തുന്നത് ആറും ഏഴും ശതകങ്ങളിലാണ്. അക്കാലത്തു സാഹിത്യം മാത്രമല്ല ചിത്രങ്ങൾ ശില്പവേലകൾ, ശാസനങ്ങൾ എന്നിവയും ഈ വസ്തുത തെളിയിക്കുന്നു. ശുചീന്ദ്രം തുടങ്ങിയ പ്രസിദ്ധക്ഷേത്രങ്ങളിൽ അനുണ്ടായിട്ടുള്ള ശിലാശില്പങ്ങളും മട്ടാഞ്ചേരി കൊട്ടാരത്തിൽ തമ്പുരാട്ടിമാരുടെ കിടക്കമുറിയിലെ ചുവർചിത്രങ്ങളും മാത്രം ഇവിടെ ചൂണ്ടിക്കാണിച്ചുകൊള്ളുന്നു. ഈ നരകക്കുണ്ടിൽനിന്ന് ജനങ്ങളെ കരകയററുവാൻ ആദ്യം ശ്രമിച്ചത് നിരണം കവികളും; ആ കൃത്യം പൂർണ്ണമാക്കിയത് തുഞ്ചത്തു ഗുരുപാദരും ആണ്. ആശാൻെറ കൃതികളിലെന്നപോലുള്ള ഒരു ആത്മാർത്ഥത, വെന്തുനീറിയ ഹൃദയത്തിൽനിന്ന് മന്ദമായി പുറപ്പെടുന്ന ആർത്തനാദത്തിൻെറ നേരിയ ഓളം എഴുത്തച്ഛൻെറ കൃതികളിലും ഉടനീളം അനുഭവപ്പെടുന്നതിനു കാരണം അക്കാലത്തെ സാമുദായികമായ അധഃപതനമാണെന്നു വിശ്വസിക്കാം.

ആറും ഏഴും ശതകങ്ങളിലെ സാമുദായികസ്ഥിതിയുടെ പശ്ചാത്തലത്തിലാണ്,

"നല്ലാർക്കെല്ലായിലും ഭൂഷണ-
മിതു സവിധേ
മന്മഥാർത്ത്യാനികാമം
വല്ലാതേ വേണമത്രേ ചില
തരുണരതി
ല്ലായ്കിലെന്താളിജാത്യം

ഫുല്ലാംഭോജാവലീനാം ചില
മധുപകുലം
കൂടിയാടായ്കിലുണ്ടോ
കല്യാണം വന്നുകൂടിൻറിതുപര
–മൊരുമ
ത്താനമന്യം മനോജ്ഞേ!”

എന്ന പദ്യവും, ചന്ദ്രോത്സവത്തിൽ ശങ്കരനും പുനവും മററും തേവിടിച്ചികളുടെ ചുററും കൂടി പാട്ടുപാടി നടക്കുന്നതായി വർണ്ണിക്കുന്ന ഭാഗങ്ങളും വീക്ഷിക്കേണ്ടതു്. തേവിടിച്ചികൾ മൂലം പല കവികളും പട്ടിണി കൂടാതെ കഴിഞ്ഞു എന്നതിനെ ചന്ദ്രോത്സവകാരൻ പുനത്തേയും ശങ്കരനേയും പിടികൂടി പരിഹസിക്കുകയല്ലേ എന്നു സംശയിക്കണം. ഏററവും ഔചിത്യദീക്ഷയോടുകൂടി എഴുതിയിട്ടുള്ള ഉണ്ണുനീലിസന്ദേശം ഹാസകവനമാണെന്നു് അഭിപ്രായപ്പെട്ട അഭിവന്ദ്യരായ വള്ളത്തോളും, ആർ. നാരായണപ്പണിക്കരവർകളും ഇക്കാര്യത്തിൽ എന്തു പറയുമോ?

മണിപ്രവാളം എന്ന പദം തന്നെ ആദ്യകാലത്തു സ്ത്രീവർണ്ണനം എന്ന അർത്ഥത്തിലാണു് ഉപയോഗിച്ചിരുന്നതു്. കാമദഹനം ചമ്പുവിൽ കാമൻ മരിച്ചു കഴിഞ്ഞപ്പോൾ “നാലു മണിപ്രവാളമുയരെച്ചൊല്ലുവതുമില്ലാരുമേ” എന്നു പറഞ്ഞിട്ടുള്ളതു നോക്കുക. മണിപ്രവാള പ്രസ്ഥാനത്തിൻെറ ഉത്ഭവം തേവിടിച്ചികൾ മൂലമാണെന്നു് ഊഹിക്കുവാൻ വഴിയുണ്ടു്.

“മണിപ്രവാളവിദ്യേയം
പാഠകേഷ്വവതിഷ്ഠതേ
ലംബശിപ്രിപരീവാരാ
മഹിളാളിമഹാസ്പദം”

എന്ന പ്രാചീനപദ്യം ഇതിനു തെളിവാണു്.

കേരളത്തിലെ തേവിടിച്ചികൾക്കു തമിഴ്നാട്ടിലെ ദേവദാസികളെക്കാൾ അത്യുന്നതമായ സ്ഥാനം ഏതു കാലത്തും കല്പിച്ചിരുന്നുവെന്നുള്ളതിൽ സംശയമില്ല. അവർ ക്ഷേത്രങ്ങളിൽ മാത്രമേ നൃത്തമാടാറുണ്ടായിരുന്നുള്ളു. ലക്ഷം രൂപാ കൊടുത്താലും ഒരു വീട്ടിൽ പോയി നൃത്തമാടാൻ അവർ ഒരുമ്പെടുകയില്ല. തൃക്കടിത്താനം ക്ഷേത്രത്തിലും മററും കൊത്തിവച്ചിട്ടുള്ള കുടക്കൂത്തു്, കുടൈക്കൂത്തു് മുതലായവ കേരളത്തിലെ തേവടിച്ചികളുടെ നൃത്തകലാപ്രാവീണ്യത്തിനു് ഉദാഹരണങ്ങളായി ഇന്നും പരിലസിക്കുന്നു.

“നക്തം കോവിദനർത്തകീ
വിരചിതം
നാട്യം രസൈകാഗ്ര്യതോ
ദൃഷ്ട്വാ നിർന്നിമിഷാഃ പ്രസന്ന
വദനാ
നിഷ്പന്ദതാമാഗതാഃ
തത്സംസ്കാരബലാൽ കൃതാ
ഇവ ദിവാ
പ്യാഭാന്തി ഭിത്യാദികേ
യാത്രാലേഖ്യഗതാശ്ച ദൈവത
ഗണാ
നൃത്താലയേ നിത്യശഃ

എന്ന ശിവവിലാസത്തിൽ ദാമോദരചാക്യാർ, കണ്ടിയൂർ മഹാദേവർ കോവിലിൽ രാത്രിതോറും കലാകുശലകളായ “കൂത്തിച്ചി”കൾ ചെയ്യുന്ന നൃത്തം കണ്ടു് അപഹൃതചിത്തവൃത്തികളായ ദേവന്മാർ നിശ്ചേഷ്ടരായി സംസ്കാരബലം കൊണ്ടു് അടുത്തു മണ്ഡപത്തിൻെറ ഭിത്തികളിൽ സ്ഥിരമായി

കച്ചവടക്കാരുടെ ശ്രദ്ധയ്ക്കു്
വിലകൾ കുറച്ചിരിക്കുന്നു


ചരക്കു മെച്ചവും വിലക്കുറവും വേണമെന്നുള്ളവർ
കൊമേർസ്യൽ റൈസ്മില്ലിലേക്കു എഴുതുക.

# ഷെർപ്പാ ടെൻസിങ്ങ്-ഡാർജിലിങ്ങ് 'ടൈഗർ'

## ഹിമാലയത്തിന്റെ കൊടുമുടിയിൽ ആദ്യം കാലെടുത്തു കുത്തിയ ഇൻഡ്യൻപൗരൻ

### അദ്ദേഹത്തിന്റെ കുടുംബജീവിതം, പുത്രിമാരുടെ സന്തോഷം, അഭിനന്ദനങ്ങൾ, പർവതാരോഹണത്തെപ്പററിയുള്ള രസകരങ്ങളായ വിവരങ്ങൾ

ടെൻസിങ്ങ്—ഹിമാലയത്തിന്റെ കൊടുമുടിയിൽ ആദ്യം കാലെടുത്തുകുത്തിയ ഷെർപാ വംശജൻ—നമ്മുടെ നാട്ടുകാരനാണ്. നേപ്പാളിലെ ഒരു വർഗ്ഗത്തിൽപെട്ട ആളാണെങ്കിലും, ഇൻഡ്യയിലെ പൗരത്വം അദ്ദേഹം സമ്പാദിച്ചു. ഡാർജിലിങ്ങിലുള്ള സുന്ദരിയായ ഒരു ഇൻഡ്യൻയുവതിയെ വിവാഹം ചെയ്ത് ഇൻഡ്യയിൽ 20 വർഷം മുമ്പുതന്നെ താമസമുറപ്പിച്ചു. അദ്ദേഹം നേപ്പാൾകാരനാണെന്നു പറയുന്നതു തെററാണ്. അദ്ദേഹത്തിന്റെ പേരു പശ്ചിമബങ്കാളിലെ വോട്ടർമാരുടെലിസ്റ്റിലുണ്ട്. ഒരു നേപ്പാൾ സ്വദേശിയെന്ന നിലയിൽ അദ്ദേഹത്തെപ്പററി ഉത്തരവാദപ്പെട്ട കേന്ദ്രങ്ങൾ പ്രസ്താവിച്ചുകാണുന്നതുകൊണ്ടാണ് ഈ വസ്തുത എടുത്തു പറയേണ്ടിവന്നിരിക്കുന്നത്.

ടെൻസിങ്ങ് സംസാരിക്കുമ്പോൾ എപ്പോഴും സുസ്മേരവദനനും സന്തോഷഭരിതനുമാണ്. സ്നോമാനെപ്പററി(ഹിമമനുഷ്യനെപ്പററി) അദ്ദേഹത്തിനു സ്വന്തമായ ചില അഭിപ്രായങ്ങളുണ്ട്. "ഞാൻ എന്റെ സ്വന്തം കണ്ണുകൊണ്ടു ഹിമമനുഷ്യനെ കണ്ടിട്ടില്ല. കാൽപ്പാടു മാത്രം കണ്ടിട്ടുണ്ട്—വളരെ വലുതാണ്; ഒരടി നീളമുണ്ട് ആ കാൽപ്പാടിനു്.

"ഹിമമനുഷ്യൻ മനുഷ്യരെകൊല്ലുകയില്ല. അടുത്തുചെന്നാൽ കടിക്കാൻ വരിക മാത്രമേയുള്ളു." ടെൻസിങ്ങിനോടു സംസാരിക്കുന്നതു് ഒരു രസമാണ്.



ടെൻസിംഗ്

#### പാവപ്പെട്ട കുട്ടി

ഒരു കുട്ടിയായിരുന്നപ്പോൾ അദ്ദേഹത്തിനെ സ്കൂളിൽ അയച്ചു പഠിപ്പിക്കാൻ മാതാപിതാക്കന്മാർക്കു പണമില്ലായിരുന്നു. അദ്ദേഹത്തിനു വിദ്യാഭ്യാസം ലഭിച്ചില്ലെങ്കിലും തന്റെ രണ്ടു പുത്രിമാർക്കു വിദ്യാഭ്യാസം നൽകുവാൻ വലിയ താല്പര്യമാണ്.

#### പുത്രിമാരുടെ സന്തോഷം

ടെൻസിങ്ങിന്റെ വീരപരാക്രമങ്ങളെപ്പററി, മിസ്സിസ് ടെൻസിങ്ങ് അധികമൊന്നും പറയാറില്ല. അദ്ദേഹത്തെപ്പററി തികഞ്ഞ അഭിമാനവും ബഹുമാനവും അവർക്കുണ്ടെങ്കിലും അദ്ദേഹത്തിന്റെ ഗുണഗണങ്ങളെക്കുറിച്ചു ചോദിച്ചാൽ അവർ മൗനംഭജിക്കുകയേയുള്ളു. എന്നാൽ പുത്രിമാർ—നീമയും പേമയും—അങ്ങനെയല്ല. 1952 ഒക്ടോബറിൽ ടെൻസിങ്ങ് ഒരു സ്വിസ്സ് പർവ്വതാരോഹണക്കാരനായ ഡോ. ചെവല്ലിയോടുകൂടെ എവറസ്റ്റിലേക്കു പുറപ്പെട്ടപ്പോൾ പേമ എന്ന പുത്രി ഇങ്ങനെ പറഞ്ഞു:—"എന്നെങ്കിലും ഒരു ദിവ

---

പകലും ചിത്രരൂപത്തിൽ സ്ഥിതിചെയ്യുന്നതായി തോന്നിപ്പോകുമെന്നു വർണ്ണിച്ചിട്ടുള്ളതു് അതിശയോക്തിയായി ഗണിക്കേണ്ട ആവശ്യമില്ല. നൃത്തഗീതാദികളിൽ അവർ അത്രത്തോളം പ്രവീണകളായിരുന്നു. (മലയാളി വാർഷികം)

സം അച്ഛൻ ആ കൊടുമുടിയിൽ കാൽ കുത്തുമെന്നുള്ളതു തീർച്ചയാണ്. അദ്ദേഹം ആ പർവ്വതശിഖരത്തെ കീഴടക്കുക തന്നെ ചെയ്യും. അതിനെ സംബന്ധിച്ച് അദ്ദേഹം അത്രയ്ക്കു ഭ്രാന്തു പിടിച്ചിരിക്കയാണ്”.



**കേണൽ ജോൺ ഹണ്ട്**
ഇയ്യിടെ എവറസ്റ്റ് കൊടുമുടിയിൽ ആരോഹണം നിർവഹിച്ച സംഘത്തിന്റെ നേതാവ്

## 5 അടി 9 ഇഞ്ച്

ടെൻസിങ്ങിന് അഞ്ചടി ഒമ്പതു് ഇഞ്ച് ഉയരമുണ്ട്. നേപ്പാളിലെ ഒരു സാധാരണക്കാരന് അത്രയും ഉയരമില്ലെന്നുള്ളതു പലർക്കും അറിയാവുന്നതാണല്ലോ.

## ഭാര്യയുടെ ആഗ്രഹം

ടെൻസിങ്ങ് ഭാവിയിൽ പർവ്വതാരോഹണത്തിനു പുറപ്പെടുന്ന കാര്യത്തിൽ മിസ്സിസ്സ് ടെൻസിങ്ങിന്റെ അഭിപ്രായമെന്താണെന്നു നേപ്പാളിൽ വച്ച് ഒരു പത്രപ്രതിനിധി ചോദിക്കയുണ്ടായി. അവരുടെ മറുപടി ഇതായിരുന്നു:— “അദ്ദേഹം എവറസ്റ്റിന്റെ മുകളിൽ കയറിയല്ലോ. ഇനിയും പർവ്വതങ്ങൾ കയറാൻ അദ്ദേഹം പോകണമെന്നു ഞാൻ ആഗ്രഹിക്കുന്നില്ല. ഏററവും ഉയർന്ന കൊടുമുടിയിൽ ആരോഹണം ചെയ്തുകഴിഞ്ഞതിനാൽ മററുള്ള ഏതു പർവ്വതത്തിൽ കയറിയാലും അതൊരു നേട്ടമല്ലല്ലോ.”

## ടെൻസിങ്ങിന്റെ മാതാപിതാക്കന്മാർ

ടെൻസിങ്ങിന്റെ പിതാവിന്റെ പേര് മിംഗ്മാ എന്നും, അമ്മയുടെ പേര് കിൻഗ്ഗിൻ എന്നുമാണ്. ടെൻസിങ്ങിനു രണ്ടു സഹോദരന്മാരും രണ്ടു സഹോദരികളുമുണ്ട്. സഹോദരിമാർ ഇപ്പോഴും നീപ്പാളിൽ തന്നെ താമസിക്കുന്നു. സഹോദരന്മാർ മരിച്ചുപോയി.

ടെൻസിങ്ങിനു രണ്ടു പുത്രിമാർ മാത്രമേയുള്ളു. അവർ ഡാർജിലിങ്ങിലെ നേപ്പാള ഹൈസ്കൂളിൽ പഠിക്കുകയാണ്. ഒരു പുത്രൻ ഉണ്ടായിരുന്നു. അവൻ വളരെ ചെറുപ്പത്തിൽ തന്നെ ദിവംഗതനായി. സ്വകുടുംബത്തോട് ടെൻസിങ്ങിനുള്ള സ്നേഹം നിസ്സീമമാണ്. മരിച്ചുപോയ പുത്രനെപ്പററി അദ്ദേഹം പലപ്പോഴും അത്യന്തം ദുഃഖിതനായി സ്മരിക്കാറുണ്ട്. പർവ്വതങ്ങളാണോ സ്വകുടുംബമാണോ അദ്ദേഹത്തിനു് ഏററവും പ്രിയംകരമെന്നുള്ളതു തീർത്തു പറയാൻ നിർവ്വാഹമില്ലെന്ന് അദ്ദേഹത്തിന്റെ സ്നേഹിതന്മാർ പറയുന്നു.

പർവ്വതാരോഹണസംഘത്തോടൊന്നിച്ചു സഞ്ചരിക്കുമ്പോൾ അദ്ദേഹത്തിനു് പ്രതിമാസം 225 രൂപാ ശമ്പളം ലഭിക്കും. ഹിമപ്രദേശത്തു സഞ്ചരിക്കുന്ന സമയത്തു് ദിവസേന മൂന്നു രൂപാ അലവൻസും കിട്ടും. അപകടം നിറഞ്ഞ ഒരു പണിയാണ് പർവ്വതാരോഹണം. പക്ഷേ, അദ്ദേഹത്തെപ്പോലെ ആ ജോലിയിൽ സാമർത്ഥ്യമുള്ള ഒററ ഒരുത്തൻ പോലുമില്ല.



**സർ ജോർജ്ജ് എവറസ്റ്റ്**
1841-ൽ ഹിമാലയൻ കൊടുമുടികളുടെ ഉയരം കണക്കാക്കിയ സർവ്വേസംഘത്തിന്റെ നേതാവ്. ഹിമാലയത്തിലെ ഏററവും ഉയർന്ന കൊടുമുടിയുടെ ഉയരം 29002 അടി ആണെന്ന് അദ്ദേഹം അനുഗണിച്ചു. പ്രസ്തുതകൊടുമുടിക്ക് അന്നുമുതൽ എവറസ്റ്റ് എന്നു പേരായി.

പർവ്വതാരോഹണമില്ലാത്തപ്പോൾ ടെൻസിങ്ങിനു് തൊഴിലില്ല; ആദായവുമില്ല. അതു് അദ്ദേഹത്തെ വിഷാദചിത്തനാക്കുന്നുവെന്നു പുത്രി ഒരിക്കൽ പ്രസ്താവിക്കയുണ്ടായി. ഇപ്പോൾ വിശ്വപൂജ്യനായി പ്രകീർത്തിക്കപ്പെടുന്ന



എവറസ്റ്റ് കൊടുമുടിയുടെ 26700 അടി ഉയരത്തിൽ വച്ച് 1924-ൽ എടുത്ത ഫോട്ടോ.

ടെൻസിങ്ങിന്റെ ജീവിതത്തിന്റെ അണിയറയിൽ ഇങ്ങനെ ഒരു പ്രശ്നം—വയറിന്റെ പ്രശ്നം — പതുങ്ങിക്കിടപ്പുണ്ടെന്നുള്ളത് അഭിനന്ദനഘോഷങ്ങൾക്കിടയിൽ ജനങ്ങൾ മറന്നുപോയേക്കാം. വരുമാനത്തിനു വേണ്ടി പർവ്വതാരോഹണശ്രമത്തെ ശരണം പ്രാപിക്കുന്നതിനാൽ പുത്രിമാരുടെയും ഭാര്യയുടെയും അടുക്കൽനിന്ന് ദീർഘകാലം വേർപെട്ടു ജീവിക്കുവാൻ അദ്ദേഹം നിർബന്ധിതനായിത്തീരുന്നു വെന്നു പറഞ്ഞപ്പോൾ ആ പുത്രിയുടെ നീലിമപൂണ്ട മനോഹരനയനങ്ങളിൽ വിഷാദച്ഛായ തെളിഞ്ഞുനിൽക്കുന്നുണ്ടായിരുന്നുവെന്ന് ഒരു ലേഖകൻ പ്രസ്താവിക്കുന്നു.

ഡാർജീലിങ്ങിലെ ജനനിബിഡമായ ഒരു പ്രദേശമാണ് ടൂങ്ങ്സൂങ്ങ്. അവിടെ താമസിക്കുന്ന ഭൂരിപക്ഷം ജനങ്ങൾ സാധുക്കളാണ്. അവരുടെയിടയിലാണ് ടെൻസിങ്ങ് താമസിക്കുന്നതു്.

"ഈ സ്ഥലം എനിക്ക് ഇഷ്ടകരമാണ്" എന്നാണ് ടൂങ്ങ്സൂങ്ങിനെ സംബന്ധിച്ച് ടെൻസിങ്ങ് പറയുന്നതു്.

എവറസ്റ്റിനെ കീഴടക്കിയ ഷേർപ്പാ വംശജനോടുള്ള ബഹുമാനാർത്ഥം പല നേതാക്കളും കുബേരന്മാരും മിസ്സിസ് സിങ്ങിനെ വിരുന്നു സൽക്കാരത്തിനു ക്ഷണിച്ചുതുടങ്ങിയിരിക്കുന്നു. "ഞാൻ തനിയെ നിങ്ങളുടെ വിരുന്നു സൽക്കാരത്തിൽ സംബന്ധിക്കുവാൻ വരികയില്ല. ഞാൻ അഭിനന്ദനം അർഹിക്കുന്നില്ല. അഭിനന്ദനത്തിനു അർഹൻ എന്റെ ഭർത്താവാണ്. അദ്ദേ

ഹം വരുമ്പോൾ ഞാനും അദ്ദേഹത്തോടൊന്നിച്ച് നിങ്ങളുടെ സൽക്കാരങ്ങളിൽ പങ്കുകൊള്ളാം" എന്നു പറഞ്ഞു സൽക്കാരത്തിനുള്ള എല്ലാ ക്ഷണങ്ങളേയും വിനയപൂർവ്വം മിസ്സിസ് ടെൻസിങ്ങ് ഉപേക്ഷിച്ചു. പക്ഷേ, ഒരാളുടെ സൽക്കാരം മാത്രം അവർ ഉപേക്ഷിച്ചില്ല. അതു് ബംഗാൾ ഗവർണ്ണർ ശ്രീ. എച്ച്. സി. മുക്കർജിയുടേതായിരുന്നു. അഖിലേന്ത്യാ പ്രസിദ്ധനായ ആ ജനകീയ നേതാവിന്റെ പ്രശംസകൾ അവരുടെ ഹൃദയത്തിൽ പുളകം ചാർത്തി.

## ടെൻസിങ്ങിനെ സംബന്ധിച്ചുള്ള ചോദ്യങ്ങൾക്കു മറുപടി

ചോ:—ടെൻസിങ്ങിനു് എത്ര വയസ്സുണ്ടു്?

ഉ:—39.

ചോ:—ടെൻസിങ്ങിന്റെ മുഴുവൻ പേരെന്താണു്.

ഉ:—ഷെർപാ ടെൻസിങ്ങ് നോർകെ.

ചോ:—ഷേർപാ എന്നു പറഞ്ഞാൽ എന്തു്?

ഉ:—ടെൻസിങ്ങിന്റെ വർഗ്ഗത്തിന്റെ പേരു്. ഈ വർഗ്ഗക്കാരാണു് എവറസ്റ്റ് ആരോഹണസംഘങ്ങളെയെല്ലാം സഹായിച്ചിട്ടുള്ളതു്.

ചോ:—ജനനം എവിടെയാണു്?

ഉ:—കിഴക്കൻ നേപാളിൽ (ഇദ്ദേഹം 1932-ൽ ഇൻഡ്യയിൽ വന്നു താമസിച്ചു.)

ചോ:—ഇദ്ദേഹം ആദ്യം എവറസ്റ്റിലേക്കു പുറപ്പെട്ടതു് എന്നാണു്?

ഉ:—1935—ൽ എറിക്ക് ഷിപ്റ്റന്റെ നേതൃത്വത്തിൽ.

ചോ:—ആകെ എവറസ്റ്റിലേക്കു എത്ര ആരോഹണശ്രമങ്ങളുണ്ടായിട്ടുണ്ടു്.




1952 നവംബർ 19-ാം തീയതി എവറസ്റ്റിലേക്കുള്ള മാർഗ്ഗത്തിലെ ഏഴാം ക്യാമ്പിൽ ലാംബർട്ടു്, റീസ്; ടെൻസിങ്ങ് എന്നിവർ എത്തിച്ചേർന്നു. അതു ഡോ. ഷെവല്ലിയുടെ നേതൃത്വത്തിലുള്ള സ്വിസ് സംഘമായിരുന്നു. കഠിനമായ തണുപ്പും കൊടുംകാറ്റും നിമിത്തം പ്രസ്തുത ആരോഹണം ഉപേക്ഷിക്കേണ്ടി വന്നു.

ഉ:—12.

ചോ:—അവയിൽ ഏതിലൊക്കെയാണു് ടെൻസിങ്ങ് പങ്കെടുത്തതു്.

ഉ:—1937 — ഹ്യൂട്ട് ലഡ്ജിന്റെ നേതൃത്വത്തിലും, 1938-ൽ എച്ച്. ഡബ്ളിയു. ടിൽമാന്റെ നേതൃത്വത്തിലും, 1946-ൽ സൗത്ത് ആഫ്രിക്കൻ പാർട്ടിയുടെ കൂടെയും, 1952-നു് മുമ്പ് സ്വിസ്സുകാരനായ റെയ്മണ്ട് ലാംബർട്ടിന്റെ നേതൃത്വത്തിലും അദ്ദേഹം എവറസ്റ്റിൽ എത്താൻ ശ്രമിച്ചിട്ടുണ്ടു്. അന്നു് 28,215 അടി ഉയരം അദ്ദേഹം പർവ്വതം കയറി.

ചോ: - 12 ആരോഹണങ്ങളെപ്പറ്റി ചുരുക്കത്തിൽ പറയാമോ?

ഉ:—നിവൃത്തിയില്ല. വേണമെങ്കിൽ മറ്റൊരു ലേഖനം തന്നെ എഴുതണം. 12 ആരോഹണങ്ങളിൽ 8 എണ്ണം യഥാർത്ഥത്തിൽ ആരോഹണത്തിനുള്ള ശ്രമങ്ങളും നാലെണ്ണം അന്വേഷണപര്യടനങ്ങളുമായിരുന്നു. അന്വേഷണ പര്യടനങ്ങളിൽ ആദ്യത്തേതു് 1921—ലും, യഥാർത്ഥശ്രമങ്ങളിൽ ആദ്യത്തേതു് 1922—ലും ആയിരുന്നു.

അന്തരിച്ചുപോയ വൈദ്യരത്നം പി. എസ്. വാരിയരുടെ

# ആര്യവൈദ്യശാല

**ഹെഡ് ആഫീസ് — കോട്ടയ്ക്കൽ, തെക്കേമലബാർ.**

**ബ്രാഞ്ചുകൾ — കോഴിക്കോട്, പാലക്കാട്, തിരൂർ & ഈറോട്.**

ഇവിടെ ചിരപരിചയം സിദ്ധിച്ച വിദഗ്ദ്ധന്മാരുടെ മേൽനോട്ടത്തിൽ ആയുർവേദ വിധി പ്രകാരമുള്ള മരുന്നുകൾ നിർമ്മിച്ചുവരുന്നു.

ധാര, പിഴിച്ചൽ, ഞവരക്കിഴി മുതലായ പ്രത്യേക ചികിത്സകൾ പ്രധാന വൈദ്യൻ ശ്രീ പി. എം. വാര്യരുടെ മേൽനോട്ടത്തിൽ കോട്ടയ്ക്കൽ വെച്ച് നടത്തുന്നതാണ്.

സർപ്പവിഷം മുതലായ വിഷങ്ങൾക്കുള്ള ചികിത്സയും ഇവിടെ ഏർപ്പാടുണ്ട്.

അധിക വിവരങ്ങൾക്ക് ഹെഡാഫീസിലേക്ക് എഴുതിച്ചോദിക്കുക, ഔഷധപ്പട്ടിക സൗജന്യം.

**മാനേജർ.**


ചോ:—1922—ലെ നേതാവ് ആരായിരുന്നു.

ഉ:—ബ്രിഗേഡിയർ ജനറൽ ബ്രൂസ്.

ചോ:—അദ്ദേഹം എത്ര അടി ഉയരംവരെ കയറി?

ഉ:—27300 അടി

ചോ:—എവറസ്റ്റിന്റെ ഉയരം എത്ര അടിയാണ്.

ഉ:—29002 അടി. (ഔദ്യോഗികമായി അംഗീകരിക്കപ്പെട്ടിട്ടുള്ള ഉയരം) ഈ കണക്കെടുത്ത ശേഷം എവറസ്റ്റ് കൂടുതൽ ഉയർന്നിട്ടുണ്ടെന്നു പറയപ്പെടുന്നു. എവറസ്റ്റിനു 29810 അടി ഉയരമുണ്ടെന്നു സ്വിസ്സ് സംഘനേതാവായ ഡോ: വ്യസ് ഡ്യൂനൻറ് കഴിഞ്ഞ വർഷം അഭിപ്രായപ്പെട്ടുവെങ്കിലും അതു പിന്നീട് നിഷേധിക്കപ്പെട്ടു. ഇപ്പോഴത്തെ ഉയരം 29141 അടി ആണത്രേ.

ചോ:—ടെൻസിങ്ങിന്റെ ഈ ധീരപരാക്രമം ഗവർമ്മെൻറ് അംഗീകരിച്ചിട്ടുണ്ടോ?

ഉ:—ഉണ്ട്. ഇൻഡ്യാ ഗവമ്മെൻറ് അദ്ദേഹത്തെ അഭിനന്ദിച്ചിട്ടുണ്ട്. ആയുഷ്കാലം മുഴുവൻ ഒരു അടുത്തൂൺ നൽകുവാൻ ഗവർമ്മെൻറ് ആലോചിച്ചു വരുന്നു. പശ്ചിമ ബംഗാൾ പ്രധാന മന്ത്രിയും ഗവർണ്ണരും ടെൻസിങ്ങിനെ ഹാർദ്ദമായി അനുമോദിച്ചു.

ചോ:—ഇനിയും എവറസ്റ്റിന്റെ പേരു മാററിയിട്ടുമോ?

ഉ:—തീർത്തു പറഞ്ഞുകൂടാ. ടെൻസിങ്ങ് കൊടുമുടി എന്നാണ് വാസ്തവത്തിൽ പേരിടേണ്ടതു്.

ചോ:—എവറസ്റ്റിൽ എന്നാണ് പ്രവേശിച്ചതു്.

ഉ:—മെയ് 29—ാംനു-

ചോ:—എന്നാണ് പ്രഖ്യാപനം ചെയ്തതു്.

ഉ:—എലിസബത്ത് ദ്വിതീയയുടെ കിരീടധാരണദിവസമായ ജൂൺ 2—ാംനു- ഈ വാർത്തയിൽ സംപ്രീതയായ രാജ്ഞി കേണൽഹണ്ടിനും ഹിലാറിക്കും സർസ്ഥാനം നൽകി. ടെൻസിങ്ങിനും ബഹുമതി നൽകണമെന്ന് രാജ്ഞിക്ക് ആഗ്രഹമുണ്ടത്രേ. ടെൻസിങ്ങ് ഇൻഡ്യൻ പൗരനാകയാൽ ഇൻഡ്യാ ഗവർമ്മെൻറിന്റെ അഭിപ്രായം അറിയുന്നതിനുമുമ്പ് ആ നടപടി സ്വീകരിക്കയില്ലെന്നറിയുന്നു.

# ശിശുകാലരോഗങ്ങളെ എങ്ങനെ ജയിക്കാം

ഒരിക്കൽ ആയിരക്കണക്കിനു് ശിശുക്കളുടെയും ചെറിയ കുട്ടികളുടെയും ജീവനെ അപഹരിച്ച ശിശുകാല പകർച്ചദീനങ്ങൾ മനുഷ്യന്റെ ഏററവും വലിയ നാശങ്ങളിൽ ഒന്നായിരുന്ന നിലവിട്ടിട്ടു് കാലക്രമേണ കീഴോട്ടിറങ്ങുകതന്നെയാണു്.

വ്യാധികളെ തടയാനുപയോഗിക്കുന്ന (Immunization) മരുന്നുകൾ നിമിത്തവും ഏററം ചെറിയ ശിശുക്കൾക്കുപോലും താങ്ങാൻ തക്കതായ ഗുണങ്ങളടങ്ങിയതു കാരണം, പ്രത്യേകിച്ചു് ശിശു ചികിത്സയ്ക്കുതകിയതായ ഒരു "അത്ഭുതഔഷധ" (Wonderdrug) മായ, ഓറിയോമൈസിൻ (Antibictic) എന്ന ശക്തിയേറിയ ഒരു ആൻറിബയോട്ടിക്കി (Antibiotic)ന്റെ ഉല്പാദനം മുഖാന്തരവും കുട്ടിക്കാല പകർച്ചവ്യാധികൊണ്ടുള്ള മരണങ്ങൾ ആണ്ടോടാണ്ടു് കുറഞ്ഞു കാണേണ്ടിയിരിക്കുന്നു.

ഓരോരോ ദീനത്തിനെതിരായ കരുതൽ മരുന്നു പ്രയോഗം പൊതുവിൽ സ്വീകരിച്ചു പ്രവർത്തിച്ചിട്ടുള്ള സ്ഥലങ്ങളിലെ കണക്കുകൾ എടുത്തതിൽ, ഈ സുഖക്കേടുകളുടെ ആക്രമണവും തന്മൂലമുള്ള മരണങ്ങളും സാരതരമായി കുറയ്ക്കാമെന്നു കാണുന്നു.

അമേരിക്കയിലും, അതിൽ വളരെ കൂടുതലായി പല പല യൂറോപ്യൻ രാജ്യങ്ങളിലും ഇപ്പോഴും ഒരു വലിയ ഭീതിയായി നിലകൊള്ളുന്ന ഡിഫ്തീറിയാ (Diphtheria) [മരണകരമായി തൊണ്ടയെ സംബന്ധിക്കുന്ന ഒരു സുഖക്കേടു്] ബാധിക്കാതിരിക്കുവാൻ വേണ്ടിയുള്ള മുൻകരുതൽ ചികിത്സ വളരെ വിജയകരമായ ഫലത്തെ പുറപ്പെടുവിച്ചു. 1921-ൽ ചിക്കാഗോ (Chicago) യിൽഉള്ള മുൻസിപ്പാലിററിവക പകർച്ചവ്യാധി ആശുപത്രിയിൽ 2165 ഡിഫ്തീറിയാ സുഖക്കേടുകാരെ ചികിത്സിച്ചു. എന്നാൽ 1945-ൽ വെറും 23 പേർമാത്രമേ ആശുപത്രിയിൽ ചികിത്സിക്കപ്പെട്ടിട്ടുള്ളു. ക്യാനഡായിലുള്ള ഒൺടേറിയോ (Ontario) എന്ന പ്രദേശത്തു് 1900-ാം ആണ്ടിൽ ഡിഫ്തീറിയ മുഖാന്തിരമായ മരണം പൊതുജനസംഖ്യയുടെ ലക്ഷത്തിൽ 339 വീതം ആയിരുന്നതു് 193-ൽ 60 വീതവും 1942-ൽ 0. 4 വീതവുമായികുറഞ്ഞതുതന്നെ മുൻകരുതൽ ചികിത്സകളുടെ പ്രയോജനത്തെ ചൂണ്ടികാണിക്കാനുള്ള മറെറാരുദാഹരണമാണു്. ഇംഗ്ലണ്ടിൽ ഈ സുഖക്കേടു മുഖന്തരം ഉണ്ടായിരുന്ന മരണങ്ങൾ 1941നും 1945നും ഉള്ളിൽതന്നെ 50 ശതമാനം കുറഞ്ഞുകണ്ടു.

അമേരിക്കൻ സൈനമിഡ്കമ്പനിയുടെ ലാഡർലാലബോറട്ടറി വിഭാഗത്തിൽ (Lederle laboratories Divisions)ൽപ്പെട്ട ശാസ്ത്രജ്ഞന്മാർ ശരീരത്തെ മുൻകൂട്ടിതന്നെ ബാധകൾക്കു എതിരായി ശക്തിപ്പെടുത്താനുള്ള സാധനങ്ങൾ പല ശിശുകാലദീനങ്ങളെ ഉദ്ദേശിച്ചു് സൃഷ്ടിക്കുന്നതിൽ ഒന്നു മാത്രമാണു്. ഡിഫ്തീറിയാ മറെറാരുതരത്തിലും ദോഷാനുഭവങ്ങൾ വരുത്താത്തവിധത്തിൽ ശിശുക്കൾക്കു നൽകപ്പെടാവുന്നതായ ഈ വസ്തുക്കൾ സൃഷ്ടിക്കുന്നതിൽ അധികമായ പ്രത്യേക ഗവേഷണങ്ങൾ ചെയ്തിട്ടുണ്ടു്. ഇവയിൽ ചിലതു് ആറുമാസത്തിൽ കുറഞ്ഞ ശിശുക്കളിൽപോലും പ്രയോഗിക്കാവുന്നതാണു്.

ഡിഫ്തീറിയാ വരാതിരിക്കാൻ വേണ്ടി, ആറുമാസമോ അതിൽ കുറവു തന്നെയോ പ്രായമുള്ളപ്പോൾ ശിശുക്കളെ കുത്തിവയ്ക്കണമെന്നു് അമേരിക്കൻ പബ്ളിക്കു് ഹെൽത്തു അസ്സോസിയേഷൻ ആവശ്യപ്പെടുന്നു.

എന്നാൽ അതിനു മുമ്പുള്ള കുത്തിവയ്പ്പ് പ്രയോജനമില്ലാതിരിപ്പാൻ ഇടയുള്ളതുകൊണ്ടു് ഒൻപതുമാസം കഴിഞ്ഞു കുത്തിവയ്ക്കുകയാണു് നല്ലതെന്നു് അമേരിക്കൻ അക്കാഡമി ആഫ് പെഡിയാട്രിക്സ് (American Academy of Pediatrics) ന്റെ ഒരു കമ്മിററി അഭിപ്രായപ്പെടുന്നു.

വില്ലൻചുമ തടയാനുള്ള കുത്തിവയ്പ്പ് ശിശുവിനു് മൂന്നും ആറും മാസം പ്രായത്തിനിടയിൽ ആരംഭിക്കാമെന്നാണു് അമേരിക്കൻ പബ്ളിക്കുഹെൽത്തു് അസോസേയഷന്റെ അഭിപ്രായം. ഡിഫ്തീറിയായ്ക്കായിട്ടുള്ള കുത്തിവയ്പ്പ് നൽകുന്നപോലുള്ള ഉറച്ച എതിർപ്പ് വില്ലൻചുമയ്ക്കെതിരായുള്ള കുത്തിവയ്പ്പ് നൽകുന്നില്ലെന്നാണു് ചല വൈദ്യന്മാരുടേയും അഭിപ്രായമെങ്കിലും രണ്ടാമതു പറഞ്ഞതു് വില്ലൻചുമയുടെ കാഠിന്യത്തെ സാരമായി കുറയ്ക്കാൻ സഹായിക്കുന്നവെന്നു് എല്ലാവരും ഒന്നുപോലെ സമ്മതിക്കുന്നു.

ഇന്നു് പ്രചാരണത്തിൽ ഇരിക്കുന്ന വേറൊരു കരുതൽപ്രയോഗം

റൈററാനസ് എന്ന സുഖക്കേടിനെതിരായിട്ടുള്ള കുത്തിവെയ്പാണ്. വളരെ ഫലവത്തായതും താരതമ്യേന അനിഷ്ടാനുഭവങ്ങൾ ഇല്ലാത്തതുമായ റൈററാനസ് എതിർ വിഷം ലെഡർലി ലാബോറട്ടറി കണ്ടുപിടിച്ചിട്ടുണ്ട്. ആറുമാസം പ്രായം കഴിഞ്ഞ ശിശുക്കൾക്ക് ഇതു് ഉപയോഗിക്കാവുന്നതാണ്. അമേരിക്കയിൽ വർദ്ധിച്ചുകൊണ്ടേയിരിക്കുന്ന ഒരു പതിവ് ഡിഫ്തീരിയായിക്കും റൈററാനസ്സിനും എതിരായി ഒന്നിച്ചുള്ള കുത്തിവയ്പാണു്.

മസൂരി സന്നിപാതജ്വരം ഈ സുഖക്കേടുകൾക്ക് എതിരായുള്ള കുത്തിവെയ്പും ചെറുപ്രായത്തിൽ തന്നെ ചെയ്യുന്നതു് അവശ്യകവും ഏററം പ്രയോജനകരവും ആണ്. ഏററവും വലിയ തോതിലുള്ള പൊതുജനാരോഗ്യ പ്രവത്തകർ മുഖാന്തരം, പൊതുവിൽ വളരെ ഭീതികരമായിരുന്ന സന്നിപാതജ്വരത്തെ വലിയ തോതിൽ ലോകത്തിൻെറ പലഭാഗങ്ങളിൽനിന്നും ഏറെക്കുറെ ബഹിഷ്കരിച്ചിരിക്കുകയാണ്. ഒരുകാലത്തു വലിയ ഭാഗം ജനങ്ങളെ കൊന്നൊടുക്കിക്കൊണ്ടിരുന്ന മസൂരിയേയും അപ്രകാരം തന്നെ വല്ലതായി അമർച്ച ചെയ്തിട്ടുണ്ട്.

കുട്ടിക്കാലത്തെ അപകർച്ചവ്യാധികളുടെ പ്രവത്തനശക്തിയെ കുറയ്ക്കുന്നതിനു് ഏററം ഉതകിയ മാർഗ്ഗം ആ സുഖക്കേടുകൾ പിടിക്കാതിരിക്കത്തക്കവണ്ണം എതിർശക്തിയെ പ്രദാനം ചെയ്യുന്ന മുൻകുത്തിവെയ്പുകളാണെന്നു വൈദ്യന്മാരും, ശാസ്ത്രജ്ഞന്മാരും ഒന്നുപോലെ സമ്മതിക്കുമെങ്കിലും, സുഖക്കേടു പിടിപെട്ടുകഴിഞ്ഞ കുട്ടികളെ സംബന്ധിച്ചു് അടുത്ത കാലങ്ങളിൽവൻ കാര്യങ്ങൾ സാധിച്ചിട്ടുണ്ട്.

പുതിയ മരുന്നുകളുടേയും, അൻറിബയോട്ടിക്കുകളുടേയും ക്രട്ടത്തിൽ, ശിശുക്കൾക്കും ചെറിയ കുട്ടികൾക്കും ഏററവുംപ്രയോജനകരമായി തോന്നപ്പെട്ടന്നതു് ഓറിയോമൈസിൻ ആണ്. പ്രായം ചെന്നവരുടെ ചികിത്സയ്ക്കു നൽകുന്ന ഗുണംതന്നെ ഈ ഔഷധം ശിശുക്കളുടെ വ്യാധികൾക്കും നൽകുന്നുണ്ടെന്നു ലെഡർലി ശാസ്ത്രജ്ഞന്മാർ ചൂണ്ടിക്കാണിക്കുന്നുണ്ട്. കൂടാതെ ഇതിൻെറ വളരെ ശാന്തവും എന്നാൽ ശക്തിയുള്ളതുമായ പ്രവത്തനംകൊണ്ടും താരതമ്യേന മററു അനിഷ്ടഫലങ്ങൾ ഒന്നുംപുറപ്പെടുവിക്കുന്നില്ലെന്നുള്ളതുകൊണ്ടും ശിശുരോഗികൾക്കു് ഇതു പ്രത്യേകിച്ചും ഉപയോഗപ്രദമാണ്.




പുതിയ ശിശുക്കളുടെ മരണത്തിൻെറ സാധാരണ കാരണമായ ശ്വാസകോശബാധ ഏററവും എളുപ്പത്തിലും പൂർണ്ണമായും ഇല്ലാതാക്കാൻ 'ഓറിയോമൈസിൻ" കൊണ്ടു സാധിക്കും. നീണ്ടുനിന്നാൽ ശ്വാസേന്ദ്രിയങ്ങൾ ബാധിക്കപ്പെട്ടുവാൻ ഇടവരുത്തുന്ന വില്ലൻചുമയുടെ ചികിത്സയ്ക്കും ഏററവും വിജയപ്രദമായിട്ടു് ഈ "ആൻറിബയോട്ടിക്ക്" ഉപയോഗിക്കപ്പെട്ടുന്നുണ്ട്.

തലച്ചോറിൻെറ നേരിയ തൊലിയെ ബാധിക്കുന്ന മെനിഞ്ചയിറ്റിസ് (meningitis) എന്ന രോഗത്തിൻെറ ചികിൽസ ഓറിയോമൈസിൻ മുഖാന്തരം വളരെ പുരോഗമനം പ്രാപിച്ചിട്ടുണ്ടു്. എപ്പോഴെങ്കിലും ഈ സുഖക്കേടു സംശയിച്ചാൽ ഉടൻ കൊടുക്കാവുന്ന ഒന്നാമത്തെ മരുന്നു് ഓറിയോമൈസിൻ ആണെന്നാണ കരുതിയിരിക്കുന്നതു്.

കുട്ടിക്കാലസുഖക്കേടുകളെ സംബന്ധിച്ചു്, അവയെ തടയുന്നതിനുള്ള എതിർ ചികിത്സാവിഷയത്തിലും, രോഗം പിടിപെട്ടതിൽ പിന്നീട്ടു ജീവരക്ഷാമാർഗ്ഗമായ ആൻറിബയോട്ടിക്കു ചികിൽസയിലും വളരെ പ്രവത്തനങ്ങൾ ഇനിയും ചെയ്യേണ്ടതായിട്ടുണ്ടെങ്കിലും ഏററവും ചെറിയ കാലത്തിനുള്ളിൽ സാധിതമായ ഈ ഫലങ്ങളിൽ വൈദ്യന്മാർ ഹാർദ്ദമായി സന്തോഷിക്കുകയും, ഭാവിയിൽ ഇതിൽ വല്ലതും ശീഘ്രവുമായ പുരോഗമനത്തെ നോക്കിപ്പാർക്കുകയും ചെയ്യുന്നു.

(ലെഡെർലി ലാബോട്ടറീസിൽ നിന്നു പ്രസിദ്ധീകരിക്കുന്നതു്)

# റോസൻബർഗ് ദമ്പതികൾ

റോസൻബർഗ് ദമ്പതികളെ വധിച്ചു. ലോകത്തിൻെറ നാനാഭാഗത്തു വലിയ പ്രക്ഷോഭങ്ങളുണ്ടായെങ്കിലും അവർ രക്ഷപ്പെട്ടില്ല. അമേരിക്കയുടെ രാജ്യരക്ഷയെപ്പററിയുള്ള വിവരങ്ങൾ റഷ്യയെ അറിയിച്ചുവെന്നാണു അവരുടെ പേരിലുള്ള കുററം. അറിയിച്ച വിവരങ്ങളുടെ കൂട്ടത്തിൽ ആററംരഹസ്യങ്ങളുൾപ്പെടും. ശ്യാലനായ ഡാവിഡ് ഗ്രീൻഗ്ലാസ്സാണത്രെ ജൂലിയസ് റോസൻബർഗിനു ഈ രഹസ്യങ്ങൾ നൽകിയതു.

ഡാവിഡ് ഗ്രീൻഗ്ലാസിൻെറയും പത്നി റൂത്തിൻെറയും തെളിവുവെച്ചുകൊണ്ടാണു റോസൻബർഗ് ദമ്പതികളെ ശിക്ഷിച്ചതു്.

ജൂലിയസ്സും എതലും ന്യൂയോർക്കുകാരാണ്. വലിയ വരുമാനമുള്ള ഒരു തുന്നൽക്കാരൻെറ മകനായി ജൂലിയസ് 34 കൊല്ലം മുമ്പ് ജനിച്ചു, 21-ാമത്തെ വയസ്സിൽ ഇലക്ട്രിക്കൽ എഞ്ചിനീയറിംഗിൽ ബിരുദം നേടി. മൂന്നുകൊല്ലം കഴിഞ്ഞപ്പോൾ എതലിനെ വിവാഹംചെയ്തു. എതലിനു ജൂലിയസ്സിനേക്കാൾ മൂന്നുവയസ്സ് കൂടുതലുണ്ട്. അവർക്കു രണ്ടു മക്കളുണ്ട്.

റോസൻബർഗ് 5 കൊല്ലം ഗവർമ്മെൻറു സർവീസിലായിരുന്നു. എതൽ ഒരു സ്റ്റെനോഗ്രാഫറാണ്.

കമ്യൂണിസ്റ്റ് പാർട്ടിയിൽ അംഗമായതിനാൽ 1945-ൽ റോസൻബർഗ് ഗവർമ്മെൻറു സർവീസിൽനിന്നു നീക്കംചെയ്യപ്പെട്ടു. എന്നാൽ കൊല്ലത്തിൽ 5000 ഡോളർ പ്രതിഫലത്തിന്മേൽ അദ്ദേഹത്തിനു ഒരു കമ്പനിയിൽ ജോലികിട്ടി.

പക്ഷെ ഒരു കൊല്ലം കഴിഞ്ഞപ്പോൾ കമ്പനിയിൽ അധികമായിരുന്ന ജോലിക്കാരെ പിരിച്ചുവിട്ടതിൽ റോസൻബർഗ്ഗുംപെട്ടു. അതിനുശേഷമുണ്ടായ അവസ്ഥയാണു റോസൻബർഗ്ഗ്ദമ്പതികളുടെ ദൗർഭാഗ്യങ്ങൾക്കു മുഴുവൻ കാരണമെന്നു പറയാം. ശ്യാലന്മാരായ ബർനാഡും ഡാവിഡുമൊന്നിച്ചു ജൂലിയസ് ബിസ്സിനസ്സിലേർപ്പെട്ടു.



പിററ്മെഷീൻ പ്രോഡക്സ് കോർപ്പറേഷൻ എന്നായിരുന്നു അവരുടെ സ്ഥാപനത്തിൻറെ പേർ. മൂലധനത്തിൽ പകുതി മുതൽ വേറൊരാളുടേതായിരുന്നു. ബാക്കി മൂലധനത്തിൽ മൂന്നിലൊന്നു റോസൻബർഗ് കുടുംബവും ബാക്കി ഗ്രീൻഗ്ലാസ്സ് കുടുംബവും നൽകി. ബർനാഡും ഡാവിഡും മെഷീൻഷാപ്പിൽ പണിയെടുക്കണമെന്നും റോസൻബർഗ്ഗ് ബിസിനസ്സ് മാനേജരാകണമെന്നുമായിരുന്നു വ്യവസ്ഥ. ഈ മൂന്നുപേർക്കും ശമ്പളം തുല്യമായിരുന്നു.

പക്ഷെ, ഈ വ്യവസ്ഥയും ഒരു

പരാജയമായിരുന്നു. രണ്ടുകൂട്ടരും അന്യോന്യം കുറ്റപ്പെടുത്തി.

തുടർന്നുണ്ടായ ക്ലേശങ്ങളാൽ ഡാവിഡിനും റൂത്തിനും റോസൻബർഗ്ഗ ദമ്പതികളോടു വിരോധം വർദ്ധിച്ചു. 1950—ൽ ഫെഡറൽ ഇൻവെസ്റ്റിഗേഷൻ ബ്യൂറൊ ഡാവിഡിനെ അറസ്റ്റ് ചെയ്തതിൽ ഈ വിരോധത്തിനു എത്രമാത്രം പങ്കുണ്ടെന്നതു് ഒരു പ്രശ്നമാണ്.

## ചാരപ്രവൃത്തിയുടെ കഥ

അഞ്ചുകൊല്ലം മുമ്പു ന്യൂമെക്സിക്കോവിലെ ലോസ് അലമോസിലെ ആറ്റംബോമ്പ് പ്രോജക്റ്റിലെ ഒരു മെഷീനിസ്റ്റായി ജോലി നോക്കുന്നകാലത്തു് ആറ്റംരഹസ്യങ്ങൾ റഷ്യയെ അറിയിച്ചു എന്നതായിരുന്നു ഡാവിഡിന്റെ പേരിലുള്ള കുറ്റം. അയാൾ കുറ്റം സമ്മതിച്ചു. താൻ ഈ ചാരപ്രവൃത്തിയിൽ ഭർത്താവിനെ സഹായിച്ചു എന്നു റൂത്തും സമ്മതിച്ചു. റോസൻബർഗ്ഗ ദമ്പതികളുടെ നിർദ്ദേശപ്രകാരമാണു പ്രവർത്തിച്ചതെന്നും അവർ മൊഴി കൊടുത്തു.

തങ്ങൾ കമ്യൂണിസ്റ്റ് പാർട്ടിയുടെ പരസ്യപ്രവർത്തനത്തിൽനിന്നു പിന്മാറിയിരിക്കുന്നുവെന്നും അധോമണ്ഡലമാണു തങ്ങളുടെ ഇപ്പോഴത്തെ രംഗമെന്നും ചാരന്മാർ ശേഖരിച്ച വിവരങ്ങൾ സോവിയറ്റുഗവർമ്മെന്റിനെ അറിയിക്കയാണു തങ്ങളുടെ കൃത്യമെന്നും 1944—ൽ ലോസ് അലമോസിൽ തന്റെ ഭർത്താവു ജോലി ചെയ്യുന്ന കാലത്തു റോസൻബർഗ്ഗ ദമ്പതികൾ തന്നോടു പറഞ്ഞു എന്നു റൂത്തു് പ്രഖ്യാപിച്ചിരുന്നു.

റോസൻബർഗ്ഗദമ്പതികൾ റൂത്തിനു 150 ഡോളർ കൊടുത്തുവത്രെ. ന്യൂമെക്സിക്കോവിൽ പോയി ഭർത്താവിനെക്കണ്ടു് ആറ്റംബോമ്പു് സംബന്ധിച്ച എല്ലാവിവരങ്ങളും അറിഞ്ഞു വരാനായിരുന്നു ഈ സംഖ്യ കൊടുത്തതു്. സോവിയറ്റു ഗവണ്മെന്റിനെ അറിയിക്കാനാണ് ഈ രഹസ്യങ്ങൾ അന്വേഷിക്കുന്നതെന്നു ഡാവിഡിനു വ്യക്തമാക്കിക്കൊടുക്കണമെന്നും അവർ റൂത്തിനോടു പറഞ്ഞുവത്രെ.

റൂത്തു് പോയി വളരെയധികം വിവരങ്ങൾ കൊണ്ടുവന്നു. ഡാവിഡ് ഈ കാര്യങ്ങളെല്ലാം റൂത്തിനു മനഃപാഠമാക്കിക്കൊടുത്തിരുന്നു. അവൾക്കു അന്നു 20 വയസ്സുണ്ടു്. ഡാവിഡിനു 22-ഉം. 16 വയസ്സു മുതൽ അയാൾ കമ്യൂണിസ്റ്റ് അച്ചടക്കത്തിലായിരുന്നു.

1945-ൽ ഡാവിഡ് ലീവെടുത്തു ന്യൂയോർക്കിലേക്കു വന്നു. ആറ്റംബോംബിനെപ്പററി കൂടുതൽ വിവരങ്ങൾ ജൂലിയസ്സിനു നൽകി. റോസൻബർഗ് ദമ്പതികൾ റൂത്തിനെ ഡാവിഡിനോടൊപ്പം ന്യൂമെക്സിക്കോവിലേക്കയച്ചു. അതിനുള്ള ചെലവു് സോവിയറ്റു അധികൃതന്മാരിൽനിന്നു വാങ്ങിക്കൊടുത്തു. ഒരു നിശ്ചിതാടയാളം കൊടുത്തു ഏജന്റിനെ അയയ്ക്കുമ്പോൾ ഡാവിഡും റൂത്തും ആറ്റംരഹസ്യങ്ങൾ അയാളുടെ കയ്യിൽ എഴുതിക്കൊടുക്കണമെന്നു പാഞ്ഞേൽപ്പിച്ചു. ഇതനുസരിച്ചു ഏജന്റു വന്നപ്പോൾ അവർ വിവരങ്ങളെല്ലാം കൊടുത്തു. ഏജന്റു അവരെ 500 ഡോളർ ഏൽപ്പിച്ചു.

സെപ്തംബറിൽ ഡാവിഡും റൂത്തും ന്യൂയോർക്കിൽ വന്നു. ഡാവിഡിന്റെ കയ്യിൽ ആറ്റം രഹസ്യങ്ങളുടെ വളരെ കുറിപ്പുകളുണ്ടായിരുന്നു. അതുമായി അയാൾ റോസൻബർഗ് ദമ്പതികളുടെ വസതിയിലേക്കു ചെന്നു. എഥൽ ആ കുറിപ്പുകൾ ടൈപ്പു ചെയ്തു. ഡാവിഡും സാങ്കേതികപദങ്ങളുടെ "സ്പെല്ലിംഗ്" പറഞ്ഞുകൊടുത്തുകൊണ്ടിരുന്നു. എഥലിനു വായിക്കാൻ വയ്യാത്ത വാക്കുകൾ വായിച്ചു കാണിച്ചുകൊടുക്കുകയും ചെയ്തു. ആറ്റംബോംബിൽ മുഴക്കമുണ്ടാക്കുന്ന പൊട്ടിത്തെറിക്കുന്ന "ലെൻസ്" ആവശ്യമുണ്ടു്. പൊട്ടിത്തെറിക്കുന്ന സാധനങ്ങളുടെ ഒരു മിശ്രമാണ് ഈ ലെൻസ്. മറെറാരു ലെൻസ് വെളിച്ചത്തിന്റെ കിരണങ്ങളെ കേന്ദ്രീകരിക്കുമ്പോൾ ഈ ലെൻസു മുഴക്കത്തിന്റെ തിരകളെ കേന്ദ്രീകരിക്കുന്നു. ഇത്തരം ലെൻസുകളുണ്ടാക്കുകയായിരുന്നു ഡാവിഡിന്റെ ജോലി. സ്വന്തം അനുഭവത്തിനിന്നും മററു ശാസ്ത്രജ്ഞന്മാരിൽനിന്നും സാങ്കേതിക ജോലിക്കാരിൽനിന്നും കിട്ടിയ വിവരങ്ങൾ വഴിക്കും ആറ്റംബോംബിൽ ഏതുതരം ലെൻസുകളാണ് ഉപയോഗിക്കുക എന്നു റോസൻബർഗിനെ ധരിപ്പിക്കാൻ ഡാവിഡിനു പ്രയാസമുണ്ടായിരുന്നില്ല.

ഈ ലെൻസിന്റെ രഹസ്യം വളരെ പ്രധാനപ്പെട്ട ഒന്നാണ്. ഹാവ്വെൽ ചാരനായ ക്ലോസ് ഫച്ചസിനു ഇതറിയാമായിരുന്നില്ലെന്നും ഡാവിഡു് വഴിക്കുമാത്രമാണ് ഈ രഹസ്യം സോവിയററു ഗവർമ്മെണ്ടിനു കിട്ടിയതെന്നുമാണ് വിദഗ്ധമാരുടെ അഭിപ്രായം.

ഇതാണ് ഗ്രീൻഗ്ലാസ്സ് ദമ്പതികൾ ഫെഡറൽ ഇൻവെസ്റ്റിഗേഷൻ ബ്യൂറോവിനോടു പറഞ്ഞ കഥ. ഈ കഥയെ അടിസ്ഥാനപ്പെടുത്തിയായിരിക്കണം റോസൻബർഗ് ദമ്പതികളെ ശിക്ഷിച്ചിട്ടുള്ളതും. മരണശിക്ഷയിൽ നിന്നു് ഒഴിവാകാൻ വേണ്ടിയാണു ഗ്രീൻഗ്ലാസ്സ് ദമ്പതികൾ ചാരപ്രവൃത്തിയുടെ ഉത്തരവാദിത്വം റോസൻബർഗ് ദമ്പതികളുടെ മേൽ കെട്ടിവച്ചതു് എന്നു ചിലർ കരുതുന്നു. കുടുംബത്തിന്റെ വകയായുള്ള മെഷീൻ കോർപ്പറേഷൻ തകർന്നശേഷമുണ്ടായ ക്ലേശങ്ങൾക്കു് ഒരു പ്രതികാരം ചെയ്യാനാണു് ഗ്രീൻഗ്ലാസ്സ് ദമ്പതികൾ റോസൻബർഗ് ദമ്പതികളുടെ മേൽ കുററം ആരോപിച്ചതെന്നും ചിലർ പറയുന്നു.

# നല്ലഭൂമിയുടെ ജനനി - പേൾബക്ക്

**ആ മഹതി പറയുന്നു:— "ഞാൻ കുറെയൊക്കെ അസാധാരണ പ്രകൃതിയോടുകൂടിയവളാണെന്നു തുറന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. നോവലെഴുതാതിരുന്നാൽ എനിക്കു് ഒരു സൗഖ്യവുമില്ലെന്നതാണു് പരമാർത്ഥം."**

## 15 നോവലുകളും 23 ബാലസാഹിത്യ ഗ്രന്ഥങ്ങളും എഴുതിയ മഹതി

അമേരിക്കൻ ആഖ്യായികാകർത്രിയായ പേൾ എസ്. ബക്കിനു ജൂൺ 26-ാംതീയതി 61 വയസ്സു തികഞ്ഞു.

1938—ൽ അവർക്കു സാഹിത്യത്തിനുള്ള നോബൽസമ്മാനം ലഭിച്ചു. ഈ ബഹുമതിക്കു പാത്രീഭവിച്ച ഒന്നാമത്തെ അമേരിക്കക്കാരിയാണു് പേൾബക്കു്. ആ മഹതിയുടെ കൃതികൾക്കെല്ലാംകൂടിയാണു നോബൽസമ്മാനം നൽകപ്പെട്ടതു്.

"ഗുഡ് എർത്ത്" (നല്ല ഭൂമി) എന്ന ഗ്രന്ഥം പേൾബക്കിനെ വിശ്വവിഖ്യാതയാക്കിത്തീർത്തു. ചൈനീസ് കർഷകനായ വാങ് ലങ്ങിന്റെയും അയാൾക്കു തന്റെ നിലത്തോടു തോന്നിയ അഗാധസ്നേഹത്തിന്റെയും കഥയാണതു്. വിശ്വസ്തയും നിഷ്കപടയുമായ ഭാര്യ ഒ-ലാനോടുകൂടി അയാൾ പട്ടിണിയും ദാരിദ്ര്യവുമനുഭവിക്കുന്നു. എന്നാലും അയാൾ നിലം വിട്ടുകളയുന്നില്ല. അവസാനം അയാൾ പണം സമ്പാദിച്ചു കുബേരനായി, സുന്ദരിയായ ഒരു സ്ത്രീയെ വിവാഹം ചെയ്തു. എന്നാൽ വാങ് ലങ്ങിന്റെ മൂന്നു പുത്രന്മാർ അയാളെ ഹതാശനാക്കി; അവർക്കു മണ്ണിനോടു കൂറില്ല. 1920-നെത്തുടർന്നുണ്ടായ ലോകസാമ്പത്തികാധഃപതനത്തിന്റെ ചിത്രം "നല്ല ഭൂമിയി"ൽ കാണ്മാൻ കഴിയും.

പ്രസിദ്ധീകരണത്തിനു ശേഷം 21 മാസത്തേക്കു കമ്പോളത്തിൽ ഏറ്റവുമധികം വില്പന ലഭിച്ച ഗ്രന്ഥമതായിരുന്നു. 1932—ൽ ആ ആഖ്യായിക പുലിറ്റ്സർ സമ്മാനത്തിനർഹമായി. "നല്ല ഭൂമി" ഇരുപതു ഭാഷകളിൽ തർജ്ജമ ചെയ്തിട്ടുണ്ടു്. കൂടാതെ നാടകമായി അഭിനയിക്കുകയും ചലച്ചിത്രത്തിലെടുക്കുകയും ചെയ്തിട്ടുണ്ടു്.

"ഷൂയിഹു ചുവാൻ" (എല്ലാവരും സഹോദരന്മാരാണു്) എന്ന ക്ലാസ്സിക്കിന്റെ തർജ്ജമകൂടാതെ, 8 ചൈനീസ് നോവലുകൾ എഴുതിയ പേൾബക്കിനു് ചൈനീസ് പശ്ചാത്തലത്തിൽ നിന്നു വിട്ടുമാറിനിൽക്കുക വയ്യ. ചൈനീസ് പശ്ചാത്തലം യഥാർത്ഥമായി ചിത്രണം ചെയ്യുന്നതിൽ അവർക്കൊരു പ്രത്യേക വൈദഗ്ദ്ധ്യമുണ്ടു്. ചൈനയിലാണു പേൾബക്കു് വളർന്നതു്. ചൈനീസ് ക്ലാസ്സിക്കുകൾ അവർ ഭംഗിയായി പഠിച്ചിട്ടുണ്ടു്. ചൈനാക്കാരെയും അവരുടെ സ്വഭാവത്തെയും പറ്റി അസാധാരണമായ അറിവുമുണ്ടു്.

ഹിൽസ്ബറോ (വെസ്റ്റ് വെർജീനിയാ) യിൽ, മിഷ്യനറി ദമ്പതികളുടെ പുത്രിയായി പേൾ സൈഡൻസ്ട്രിക്കർ ഭൂജാതം ചെയ്തു. യാങ്ങ്സി നദീക്കരയിലെ ചിക്യാങ്ങിലാണു് ആ ബാലിക ബാല്യകാലം കഴിച്ചതു്. അവിടെ

---

ചാരപ്രവൃത്തി നടക്കുന്ന കാലത്തു പത്രങ്ങളിൽ വന്നുകൊണ്ടിരുന്ന വിവരങ്ങൾ കണ്ടു റൂത്തിനു ഭയം വർദ്ധിച്ചുകൊണ്ടേ ഇരുന്നു. ജൂലിയസ്സിന്റെ റഷ്യൻ ഏജന്റായ ഹാരിഗോൾഡിനെ അറസ്റ്റു ചെയ്തുവെന്നു് ഒരു ദിവസം ഹെറാൾഡ്" ട്രിബ്യൂണിൽ റിപ്പോർട്ടു കണ്ടു. ഡാവിഡും റൂത്തും സ്ഥലം വിടണമെന്നു ജൂലിയസ്സ് ആവശ്യപ്പെട്ടു. അതിനു പണം കൊടുത്തു പ്രോത്സാഹിപ്പിച്ചു. ന്യൂമെക്സിക്കോവിൽ നിന്നു സ്വീഡനിലേക്കും അവിടെ നിന്നു ചെക്കോസ്ലോവാക്യയിലേക്കും പോകാനുള്ള മാർഗ്ഗം അദ്ദേഹം പറഞ്ഞുകൊടുത്തു. അവർ പാസ്പോർട്ടിനു് ഫോട്ടോ എടുക്കാൻ കൂടി ഒരുങ്ങി. അപ്പോഴാണു പോകേണ്ടെന്നു് അവർക്കു തോന്നിയതു്. ജൂലിയസ്സ് കൊടുത്തിരുന്ന 2000 ഡോളർകൊണ്ടു് അവർ കടം വീട്ടിത്തുടങ്ങി. ജൂലിയസ്സ് 4000 ഡോളർകൂടി കൊണ്ടുവന്നു കൊടുത്തു തന്റെ ആവശ്യം ആവർത്തിച്ചു. അവർ പണം വാങ്ങി അതൊരു സ്ഥലത്തു സൂക്ഷിച്ചു. ജൂലിയസ്സ് പിന്നെയും വന്നപ്പോൾ അദ്ദേഹത്തോടു മറുത്തു പറയാൻ ഗ്രീൻഗ്ലാസ്സ് ദമ്പതികൾക്കു ശക്തി ഉണ്ടായിക്കഴിഞ്ഞിരുന്നു. തങ്ങൾ വരാൻപോകുന്നതെല്ലാം സഹിക്കാൻ ഒരുങ്ങിനിൽക്കയാണെന്നു് അവർ അറിയിച്ചു. ഇതിന്റെ 11—ാം ദിവസമാണു ഡാവിഡ് അറസ്റ്റു ചെയ്യപ്പെട്ടതു്. അയാൾ ഇപ്പോൾ 15 കൊല്ലത്തെ തടവനുഭവിച്ചു വരുന്നു.

അവൾ മിക്കവാറും ഏകാകിനിയായിരുന്നു. ഇംഗ്ലീഷ്ഭാഷ സംസാരിക്കാൻ പഠിക്കുന്നതിനു മുമ്പുതന്നെ അവൾക്കു ചൈനീസ് സംസാരിക്കാനറിയാമായിരുന്നു.

അവളുടെ ജീവിതത്തിൽ ആദ്യമായി സാഹിത്യപരമായ പ്രേരണ ചെലുത്തിയതു് അവളുടെ ചൈനീസ് നേഴ്സാണു്. ബുദ്ധമതസ്ഥരുടേയും താവോമതക്കാരുടേയും മാന്ത്രികകഥകൾ നേഴ്സ് പേളിനു പറഞ്ഞുകൊടുത്തു. അവളുടെ പിതാവു് അദ്ദേഹത്തിന്റെ യാത്രയിലെ അനുഭവങ്ങൾ അവളെ വിവരിച്ചു കേൾപ്പിക്കുമായിരുന്നു. സംഗീതം, കല, പദസൗകമാര്യം, പദപ്രയോഗം എന്നിവയെപ്പററിയായിരുന്നു അവളുടെ അമ്മ സംഭാഷിക്കുക.

15-ാമത്തെ വയസ്സിൽ പേളിനെ ഷാങ്ങ്ഹേയിൽ ഒരു ബോർഡിങ്ങ്സ്കൂളിൽ ചേർത്തു. രണ്ടു വർഷം കഴിഞ്ഞു് അവൾ അമേരിക്കയിലേക്കു പോയി, ലിഞ്ച്ബർഗ്ഗിലെ (വെർജീനിയാ) റാൻഡോൾഫ് മിക്കൺ വനിതാകോളജിൽ ചേർന്നു. കോളജ്മാസികയിൽ അയ്യവതി ലേഖനങ്ങൾ എഴുതി. രണ്ടാം വർഷം അവൾ രണ്ടു സാഹിത്യസമ്മാനങ്ങൾക്കർഹയായി. അവയിലൊന്നു് ഒരു ചെറുകഥയ്ക്കായിരുന്നു. 1914—ൽ ബിരുദം നേടിക്കഴിഞ്ഞു പേൾ ചൈനയിലേക്കു മടങ്ങി. മൂന്നു വർഷത്തിനു ശേഷം അവൾ ഒരമേരിക്കൻ മിഷ്യനറി യുവാവായ ജോൺ എൽ ബക്കിനെ വിവാഹം കഴിച്ചു.

ആ യുവദമ്പതികൾ അഞ്ചു വർഷക്കാലം ഉത്തരചൈനയിൽ താമസിച്ചു വേലചെയ്തു. പേൾബക്കു് ചൈനാക്കാരുമായി അടുത്തിടപെട്ടു് അവരുടെ ജീവിതരീതി സൂക്ഷ്മമായി മനസ്സിലാക്കി. ക്ഷാമവും കൊള്ളക്കാരുടെ ആക്രമണവും മൂലം അവരുടെ ഇവിടത്തെ ജീവിതം അപ്രേശപൂർണ്ണമായിരുന്നു.

അടുത്ത പത്തു വർഷം മിസ്സസ് ബക്കു് നാങ്കിങ്ങ്—ചങ്ങ്യാങ്ങ് യൂണിവേഴ്സിററികളിൽ ഇംഗ്ലീഷ്സാഹിത്യാദ്ധ്യാപികയായി ജോലിനോക്കി. കുടുംബഭരണവും രണ്ടു പെൺകുട്ടികളെ വളർത്തുന്ന ഭാരവും ഇതിനിടയിൽ അവർ തന്നെ വഹിച്ചു. 1925—ൽ അവർ അമേരിക്കയിലേക്കു മടങ്ങി കോർണൽ യൂണിവേഴ്സിററി (ന്യൂയോർക്കു്) യിൽ പഠിച്ചു് എം. ഏ. ബിരുദം നേടി.

ചില മിഷ്യനറിമാരുടെ പ്രവർത്തനസമ്പ്രദായം വിമർശിച്ചുകൊണ്ടു മിസ്സസ് ബക്കു് 1932—ൽ ഒരു പ്രസംഗം ചെയ്യുകയും ഒരു ലേഖനം പ്രസിദ്ധീകരിക്കുകയും ചെയ്തു. ഇതു വിദേശമിഷ്യൻ ബോർഡുമായി ഒരു സംഘട്ടനത്തിനു് ഇടയാക്കി. അതോടെ പേൾബക്കു് മിഷ്യനറിജോലി രാജി വയ്ക്കേണ്ടിവന്നു. 1934—ൽ അവർ ന്യൂയോർക്കിലെത്തി. അവരുടെ കൃതികൾ പ്രസിദ്ധീകരിക്കുന്ന ജോൺഡെ കമ്പനിയുടെ സ്റ്റാഫിൽ ഉദ്യോഗം സ്വീകരിച്ചു. ആ വർഷം ബക്കു് ദമ്പതിമാർ വിവാഹമോചനം നേടി. അതിനടുത്ത വർഷം പ്രസിദ്ധീകരണക്കമ്പനി പ്രസിഡന്റു് റിച്ചാർഡ് ജെ. വാൽഷിനെ പേൾ വിവാഹം ചെയ്തു.

വാൽഷ്ദമ്പതിമാർ ഇപ്പോൾ പെൻസിൽവേനിയായിൽ ഒരു കൃഷിഭൂമിയിൽ പ്രശാന്തജീവിതം നയിക്കുകയാണു്. അഞ്ചു ദത്തുപുത്രന്മാരും സ്വന്തം പുത്രിമാരിരുവരും ആറു കൊച്ചുമക്കളും പേളിനോടൊന്നിച്ചു താമസിക്കുന്നു

12 നോവലും 23 ബാലസാഹിത്യഗ്രന്ഥങ്ങളും പേൾബക്കു് എഴുതിയിട്ടുണ്ടു്. ഡ്രാഗൺസീഡ്, ദി മദർ, ദി പേട്രിയററു്, പോർട്രെയിററു് ഓഫ് എ മാരിയേജ്, പവിലിയൻ ഓഫ് വിമൻ, കിൻഫോക്കു്, പേട്രാണി എന്നിവയാണു് ഈ ഗ്രന്ഥകർത്രിയുടെ പ്രസിദ്ധമായ നോവലുകൾ. 'ദി ഹിഡൻ ഫ്ളവർ' (നിഗൂഢകുസുമം) ആണു് ഏററവും പുതിയ കൃതി. എന്നാൽ 'നല്ല ഭൂമി'യുടെ ഗ്രന്ഥകർത്രിയായിട്ടാണു് ലോകം പേൾബക്കിനെ അറിയുക.

ഏഷ്യക്കാരെയും യൂറോപ്യരെയും പററി അമേരിക്കൻ ധാരണ വർദ്ധിപ്പിക്കുന്നതിനായി സ്ഥാപിതമായ 'ഈസ്റ്റ് ആൻഡ് വെസ്റ്റ് അസോസിയേഷൻ' എന്ന സാംസ്കാരികസംഘടനയുടെ പ്രസിഡന്റാണു് പേൾബക്കു്.

'ചൈനീസ് ജീവിതം സമ്പന്നവും ആത്മാർത്ഥവുമായി ചിത്രീകരിച്ചതിനു് പല അമേരിക്കൻ സ്ഥാപനങ്ങളും പേൾബക്കിനു ബഹുമതികൾ നൽകി. 1933-ൽ യെയിൽ യൂണിവേഴ്സിററി ഈ ഗ്രന്ഥകർത്രിക്കു് ഒരു ഓണററി എം. എ. ബിരുദം സമ്മാനിച്ചു. 1935-ൽ അഖ്യായികകൾക്കുള്ള ഹോവൽസ് മെഡൽ പേൾബക്കിനു ലഭിച്ചു. 1936-ൽ അവരെ കലാസാഹിത്യങ്ങൾക്കുള്ള ദേശീയ സ്ഥാപനത്തിൽ ഒരംഗമായി തെരഞ്ഞെടുത്തു.

കൊളംബിയാ യൂണിവേഴ്സിററിയിലെ ജേർണ്ണലിസവിദ്യാർത്ഥികളോടു ചെയ്ത പ്രസംഗത്തിൽ പേൾബക്കു് പറഞ്ഞു:—"ഞാൻ കുറെയൊക്കെ അസാധാരണപ്രകൃതിയോടു കൂടിയവളാണെന്നു ഇന്നു സമ്മതിക്കേണ്ടിയിരിക്കുന്നു; നോവലെഴുതാതിരുന്നാൽ എനിക്കു യാതൊരു സുഖവുമില്ലെന്നതാണു പരമാർത്ഥം."

—ooo—

# ഓമനയായ ലൂസി

(വല്ലച്ചിറ മാധവൻ)

പലപ്പോഴും ഞാൻ ലൂസി ഗ്രേയെപ്പററി കേട്ടിട്ടുണ്ട്. സുന്ദരിയായൊരു പെൺകുട്ടി. മിക്കവാറും ആളുകൾ ആ കൊച്ചു പെണ്ണിനെക്കുറിച്ചു അതിശയോക്തിയോടെ പറയാറുണ്ട്. കൊതിയൂറുന്ന മനോഭാവത്തോടെ, തേൻ ചോരുന്ന ശൈലിയിൽ അവരവളെ വർണ്ണിക്കുമ്പോൾ ബഹു രസമാണ്. ആനന്ദവുമാവേശവും ആ അവസരങ്ങളിൽ അവരിലാളിപ്പടരുന്നതു കാണാം. എന്റെയും ജിജ്ഞാസ്സു തീകൊളുത്തി. ആ ഭംഗിയുള്ള പെൺകുട്ടിയെ ഒരുനോക്കു കാണുവാൻ എന്റെ ഹൃദയം ആകാംക്ഷാഭരിതമായിത്തീർന്നു. ലൂസി ഏതുവിധം മനോഹരിയാണ്?....... .... അങ്ങിനെയിരിക്കവെ, അന്നൊരുദിവസം സാന്ദർഭികമായി ഞാനവളെ കണ്ടെത്തി. ആ നീണ്ട വയലിന്നക്കരവച്ച് അന്ന് എനിക്കവളെ കണ്ടുമുട്ടുവാൻ സൗകര്യംലഭിച്ചു. അതേ, ലൂസി മനോജ്ഞമായ ഒരു പൂവായിരുന്നു. പ്രസരിപ്പുള്ള അവളെ മറക്കുവാനൊക്കില്ല. അഴകുംഅന്തസ്സും ആ ഉരുത്ത മുഖകമലത്തിൽ തത്തിക്കളിച്ചു. ആകാരസുഷമയുടെ ഒരുപൂപ്പന്തൽ—! ശാലീനത ചന്തംചാർത്തി, സംഗീതം ശരീരമാർന്നപോലെ അതീവ രൂപലാവണ്യമുള്ളവളായിരുന്നു ലൂസി. അവളുടെ ചോരച്ചുണ്ടുകളിൽ വിട്ടുമാറാത്ത പുഞ്ചിരി പുതുമകളണിയിച്ചിരുന്നു. ആ നീണ്ടു നീലിച്ച കേഴമാൻകണ്ണുകൾ..........ചുരുണ്ടു ചുരുണ്ടു ഭംഗിയുള്ള കുന്തളഭാരം ... ....നാമൊരാരും ഒരൊററ പ്രാവശ്യമെങ്കിലും അവളെ കണ്ടുകഴിഞ്ഞാൽ ആ ഓമനത്തമുള്ള രൂപം മനസ്സിന്റെ കോണിലെന്നും മായാത്ത സ്വപ്നമായി നിലനിൽക്കും. പച്ചപ്പരിഷ്ക്കാര മോടികളൊന്നും വിഭ്രമം ചാർത്താത്ത നിർമ്മലയും സുശീലയുമായ ഒരു ഗ്രാമബാലിക! അതായിരുന്നു ലൂസിഗ്രേ.

ചങ്ങാതിമാരും കളിത്തോഴികളുമില്ല ലൂസിക്ക്. അവൾ ഒററയ്ക്കായിരുന്നു. പ്രത്യേകമായി മററൊന്നും കൃഷിചെയ്യപ്പെടാതെ കാട്ടുപൊന്തകൾ പന്തലിച്ച ആ പ്രദേശത്ത് അവൾ ഏകാകിനി (കൂട്ടുകാരോ കൂട്ടുകാരികളോ ഇല്ലാതെ) യായി ഉന്മദിച്ചുനടന്നു. മാൻകുഞ്ഞിനെപ്പോലെ ചൊറുചൊറുക്കും കുസൃതികളും അവൾക്കുണ്ടായിരുന്നു. മനുഷ്യജീവിതമാകുന്ന മലർവാടിയിൽ ഇതേവരെയും അത്ര മാധുര്യമുള്ളൊരു പൂവും വിരിഞ്ഞുകാണുകില്ല. അത്യന്തശാന്തത ആതിരുകൾ വിരചിച്ച അവിടത്തെ ഹൃദയാവർജ്ജകമായ പച്ചിലക്കാടുകളിൽ ആ അപ്സരസ്സ് തുള്ളിച്ചാടിക്കളിച്ചു—അരുമയായ ലൂസി!

ഇതെല്ലാം കഴിഞ്ഞ കഥകളാണ്. കാലത്തിന്റെ കനത്ത കാലടിവെയ്പ്പുകളിൽ ആ അഴകുററ സുമം.........ഓ, ഞാനെങ്ങിനെ അതു പറയും.. ലൂ....സി....

ആ ഗ്രാമഹൃദന്തത്തിലെ പച്ചപ്പുല്ലുകൾക്കിടയിൽ ഓടിയൊളിഞ്ഞു കളിക്കുന്ന മാൻകുഞ്ഞുങ്ങളെയും മുയൽക്കുട്ടികളെയും നിങ്ങൾക്കിന്നും കാണാം. മന്ദമായൊഴുകിവരുന്ന തൈത്തെന്നലിൽ അന്തിപ്പൂക്കളുടെ ഹൃദയഹാരിയായ ഗ്രമണം നിങ്ങളെ പുളകംകൊള്ളിച്ചേക്കമിന്നും. കാട്ടുവള്ളിപ്പടർപ്പുകളിൽ ആലോലമാടിയാടി രസിക്കുന്ന വിവിധങ്ങളായ പുഷ്പങ്ങളും മൂളിപ്പറക്കുന്ന ഭ്രമരങ്ങളെയും നിങ്ങൾ കണ്ടെന്നുവരും. അങ്ങിനെ എന്തും, നിങ്ങളുടെ പൂർവ്വസ്മരണയിൽ കവിത നിറച്ചതൊക്കെ, ഇന്നുമവിടെ നിങ്ങൾ കണ്ടെത്തും. എന്നാൽ, . . . . എന്നാൽ, . . ., . . . . . ലൂസിയുടെ മന്ദഹാസം പൊതിഞ്ഞ മധുവൂറുന്ന മുഖം, ആ മധുരോദാരമായ മുഖാരവിന്ദം. . . ഇല്ല; ഒരിക്കലുമില്ല; കാണുകയില്ലവിടെ നിങ്ങൾ. . . . . . .

II

അച്ഛനമ്മമാർക്കു ലൂസിപ്രിയപ്പെട്ടവളായിരുന്നു. ലാളിച്ചോമനിച്ച് അവരവളെ വളർത്തിക്കൊണ്ടുവന്നു. ആ പൊന്നുംകുടം അവരിൽ പല പല പ്രതീക്ഷകളുടെ പച്ചപ്പൊടിപ്പുകളും നട്ടുപിടിപ്പിച്ചു.

അച്ഛൻ ഒരു വിറകുവെട്ടുകാരനാണ്. അമ്മയ്ക്കു ജോലി പട്ടണത്തിൽ. രാവിലെ പോയാൽ പിന്നെ തിരിച്ചെത്തുമ്പോൾ സന്ധ്യ മയങ്ങും. ലൂസിയെ കാണാതെ അത്രയുംസമയം ആ അമ്മ കഴിച്ചുകൂട്ടുക വളരെ ക്ലേശത്തോടെയാണ്. എല്ലായ്പ്പോഴും ആ മനസ്സ് ദാഹിച്ചുകൊണ്ടിരിക്കും, മകളെക്കാണുവാൻ.

അന്നത്തെ സന്ധ്യ—കൊട്ടക്കാറു ഗർഭമേറുകിടക്കുന്ന അന്തരീക്ഷം—പിതാവിന്റെ മനസ്സു പ

വിഭ്രാന്തമായി. ലൂസിയുടെഅമ്മ!. . . . . . കാർമേഘങ്ങളെപ്പോഴും ആകാശത്തിൽ കനത്തു മൂടിക്കൊണ്ടിരുന്നു. ദിക്കെങ്ങും കറുത്തിരുണ്ടു. തീവ്രവും തീക്ഷ്ണവുമായ ആ നില . . . . . , ആ ഗൃഹനാഥന്റെ അന്തരംഗത്തിലൊരു തീമലയെരിഞ്ഞു. അല്പസമയത്തിനുള്ളിൽ സംഭവിച്ചേക്കാവുന്ന ആ ഉഗ്രമായകൊടുങ്കാററിനെക്കുറിച്ചോർത്തപ്പോൾഹൃദയം ചൂളിച്ചുരുണ്ടുപോയി. മസ്തിഷ്കം വിങ്ങി വെറുങ്ങലിച്ചു.

"മകളേ, ലൂസീ . . . "

അദ്ദേഹം വിളിച്ചു.

അനുസരണയോടെ ആ കൊച്ചുമകൾ അച്ഛന്റെ സന്നിധാനത്തിലോടിയെത്തി.

". . . ഇന്നുരാത്രി അസാദ്ധ്യമായ കാററുണ്ടാകുമെന്നു തോന്നുന്നു." ആ കണ്ണുംതിറമ്പി. മകളുടെ കരങ്ങൾ മൃദുവായി തടവിക്കൊണ്ടു വീണ്ടുമദ്ദേഹം തുടർന്നു. "നീ പട്ടണത്തിലേക്കൊന്നു പോണം. അമ്മ തനിച്ചല്ലെ. വിളക്കും കാണില്ല. നീ ഉടനെ പോയി അമ്മയേയും കൂട്ടിക്കൊണ്ടു വരൂ. . . "

ആനന്ദാതിരേകത്താൽ ലൂസിയുടെ ഉള്ളു തുടിച്ചു. അമ്മയെ കൂട്ടിക്കൊണ്ടു വരുവാൻ പോവുക—അവൾക്കതു തികച്ചും ഇഷ്ടമാണ്.

അച്ഛൻ മുററത്തിറങ്ങികോടാലിയെടുത്തു വിറകുവെട്ടുവാൻ തുടങ്ങി ആ മനസ്സപ്പോഴും അസ്വസ്ഥമായിരുന്നു. ഇന്നെന്താണ്പതിവില്ലാത്തപോലൊരു ഭാവമാററം? അതു കണ്ടോ, ആ ആകാശം നിറയെ കരിമേഘങ്ങൾ. തീർച്ചയായും അസ്സൽ മഴ പെയ്യും. ഇപ്പോൾ തന്നെ മഞ്ഞു വീണുതുടങ്ങിയിരിക്കുന്നു. ററിനുള്ള ഒരുക്കങ്ങളുമുണ്ട്. അദ്ദേഹത്തിന്റെ അശ്രുപൂർണ്ണമായ ദൃഷ്ടികൾ വെളിപ്പുറത്തേക്കു തിരിഞ്ഞു. ദാ, ലൂസിപോവുകയാണ്. ആ കുഞ്ഞിക്കൈകളിൽ വിളക്കും തൂക്കി ഉല്ലാസമതിയായി അവൾ നഗരത്തിലേക്കു പോവുന്നു. അച്ഛൻ അതുതന്നെ നോക്കി നോക്കി നിന്നു. ഓ, പ്രിയപ്പെട്ട ലൂസി. . . .

അച്ഛൻ വിചാരിച്ചിരുന്നതിനു മുൻപേതന്നെ അതു തുടങ്ങി. പർവ്വതം മുരണ്ടു. കാററു ചീറിപ്പാഞ്ഞു. പുകപോലെ മൂടൽമഞ്ഞു ലോകം തിങ്ങിനിറഞ്ഞു. ഭയങ്കരമായ കൊടുങ്കാററ്. അവളുടെ നേത്രങ്ങളിലേക്കു പൊടിപടലങ്ങൾ അടിഞ്ഞുകയറി. മഞ്ഞുവീണു നനഞ്ഞ ഭൂമിയിൽ ആ കാൽവയ്പുകൾ വഴുതി—പതറി. കോളിളക്കംകൊണ്ട സമുദ്രമദ്ധ്യത്തിലേക്കു ബന്ധനംപൊട്ടി ഒലിച്ചൊലിച്ചു പോകുന്ന കളിത്തോണിപോലെ . . . . . . ലൂസി, ആ കൊച്ചുപെൺകിടാവ് അലക്ഷ്യമായങ്ങിനെ . . . . . . . . മരക്കൊമ്പുകൾ അടർന്നു വീണു. ഇടിവെട്ടും മിന്നലും—ലൂസി ഉറക്കെക്കരഞ്ഞു.

"അമ്മാ........അമ്മാ .......ഓ, അമ്മാ .......

പക്ഷേ, ആരതുകേൾക്കാൻ? വനരോദനം! ലൂസി പിന്നെയും മുന്നോട്ടു നീങ്ങി. കാററവളെ ഉയർത്തുകയും താഴ്ത്തുകയും ചെയ്തു, കണ്ണു കണ്ടുകൂടാ. അവൾ വീണ്ടും വീണ്ടും നടന്നു. എന്നാൽ എത്രനടന്നിട്ടും അവൾ പട്ടണത്തിലെത്തിച്ചേർന്നില്ല. വഴിതെററി പലടത്തും ലൂസി അലഞ്ഞു, പട്ടണത്തിലേക്കുള്ള മാർഗ്ഗമേതാണ്? എങ്ങിനെ അറിയും? കട്ടപിടിച്ച കൂററിരുട്ട്. ഇടിവാൾ മിന്നുമ്പോൾ, അതു പിശാചിന്റെ പൊട്ടിച്ചിരിപോലെ ആ ബാലികക്കു തോന്നി. സിംഹഗർജ്ജനതുല്യം കൊടുങ്കാററടിക്കുകയാണു്. അന്ധകാരത്തിലൂടെ, പേമാരിയിലൂടെ ലൂസി ഭയന്നുഴന്നു. ദൂരെ ദൂരെ, വൃക്ഷശാഖകൾ അപ്പോഴും അടർന്നുവീഴുന്ന വലിയ ശബ്ദം അവൾക്കു കേൾക്കാമായിരുന്നു. കരിയിലകൾ നൃത്തമാടി കാററിൽ. പിശാചിന്റെ നൃത്തം........!ജീവിതമാകെ കേവലം ഒരൊററ ബിന്ദുവിലേക്ക് ഊറിക്കൂടിയതുപോലെ ലൂസിക്കനുഭവപ്പെട്ടു. അവളുടെ കുരുന്നുമനസ്സു ഭയവിഭ്രാന്തിയോടെ പിടയാൻ തുടങ്ങി.

## III

കൊടുങ്കാററിലാടുന്ന ആ ഓലമാടത്തിൽ അദ്ദേഹം ഭാര്യയേയുംമകളേയും കാത്തിരുന്നു. പടിവാതുക്കൽനിന്നും കണ്ണു പറിച്ചെടുത്തില്ല. മരവിച്ചുള്ള ഒരു വല്ലാത്തകാത്തിരുപ്പ്.

പല പുല്ലുമാടങ്ങളുടേയും മേല്പുര പറന്നുപോയി. വൃക്ഷങ്ങൾ പലതും കട പുഴങ്ങിവീണു. തൊഴുത്തുകളിൽനിന്നു കന്നുകാലികൾ ഭയജനകമായി നിലവിളിച്ചു.

മനോവേദന അള്ളിപ്പിടിച്ച നിമിഷങ്ങൾ പതുക്കെപ്പതുക്കെ ഇഴഞ്ഞുപോയി.

കുറേ കഴിഞ്ഞപ്പോൾ നല്ലപോലെ നനഞ്ഞു ഭാര്യ വന്നുകയറി. കാററപ്പോഴും ശാന്തമായിട്ടില്ല. മഴ തകർത്തു പെയ്യുന്നു.

"ലൂസിയെന്ത്യേ:......." ഭാര്യ!

"ങ്ഹാ! .......ലൂസിയെന്ത്യേ? ...."—ഭർത്താവ്!!

ആകാശത്തിന്റെ അഗാധതയിലൊരു ഇടികിടുങ്ങി. അങ്ങുവിദൂരെ, ഒരു വമ്പൻ മരച്ചില്ല അടിയുലഞ്ഞ് ഒടിഞ്ഞുവീണു. "ഭ്രൂ....ഭ്രൂ....ഭ്രൂ...." കാററു ചീറിച്ചീറിയണഞ്ഞു.

ലൂസിയെന്ത്യേ?....

ഓ....ലൂസിയെന്ത്യേ??.......

## IV

"ലൂസീ....ലൂസീ....മോളേ, ലൂസീ...."

കൊടുങ്കാററിന്റെ ഗർജ്ജനത്തിനിടയിലൂടെ ലൂസിയുടെ രക്ഷിതാക്കളുടെ തളർന്ന സ്വരം പൊങ്ങിവന്നു. ആ കാനനനടുവിൽക്കൂടി അച്ഛനുമമ്മയും മകളെത്തേടി

അലയുകയാണ്. ആശങ്കയുമമ്പരപ്പും സമ്മിശ്രമായ ആ ശബ്ദം വീണ്ടും വീണ്ടും ഉച്ചത്തിലുയന്നു. അച്ഛന്റെയും അമ്മയുടെയും വിളികൾ........അതിന്റെ പ്രതിദ്ധ്വനികൾ മാത്രം മകളുടെ മറുപടിക്കു കൊതിച്ച കാതുകൾക്കു സ[illegible]ാനം കിട്ടി. അർദ്ധരാത്രിയായിട്ടും അവർ മകളെ കണ്ടെത്തിയില്ല. പന്നെയും തിരഞ്ഞു. ഒരെത്തും പിടിയുമില്ല. ലൂസിയുടേതെന്നുസംശയിക്കത്തക്ക ഒരു ശബ്ദമോ, ഏതെങ്കിലും അടയാളമോ മാതാപിതാക്കൾക്കു ചികഞ്ഞുപിടിക്കുവാൻ കഴിഞ്ഞില്ല. "ലൂസീ....ലൂസീ...." കണ്ണുനീരിൽ കുതിർന്ന ആ വിളികൾ തുരുതുരെ ആവർത്തിക്കപ്പെട്ടു. രാപ്പക്ഷികൾ തളർന്നു തളർന്നു ചിലച്ചതല്ലാതെ ഒരു പ്രത്യുത്തരവും ഉണ്ടായതേയില്ല, രാത്രിയുടെ അന്ത്യയാമവും അവസാനിച്ചുകഴിഞ്ഞിരുന്നു. കാറ്റും മഴയും നിലച്ചു. പുലരി ആഗമിച്ചു.

പ്രഭാതമായപ്പോൾ അവർ ഒരു കുന്നിൻമുകളിൽ എത്തിച്ചേർന്നു. അവിടെ നിന്നാൽ ചുറ്റുപാടുകൾ നന്നായി കാണാം. കഷ്ടിച്ച് ഒരു ഫർലോങ്ങ് അകലെയായി ഒരു പാലം അവരുടെ ദൃഷ്ടിയിൽ പെട്ടു. മൂടൽമഞ്ഞിന്റെ വെണ്മയിൽമൂടിക്കിടക്കുകയാണന്തരീക്ഷം.

അച്ഛനമ്മമാർ ഹൃദയംപൊട്ടി കരഞ്ഞു. അവരുടെ ഓമനയായ ലൂസി എവിടെ?... ആ രണ്ടു ഹൃദയങ്ങൾ ഒപ്പം നീറി നീറി വെന്തുകൊണ്ടിരുന്നു. കുന്നിന്റെ അടിവാരത്തിലേക്കു മഞ്ഞിൽ പതിഞ്ഞ ലൂസിയുടെ കൊച്ചു കൊച്ചു കാലടിപ്പാടുകൾ അവ്യക്തമായിക്കാണാം. വേദന നിശ്ശബ്ദമാക്കിയ ലൂസിയുടെ അമ്മയുടെ തൊണ്ടയിലൂടെ, അപ്പോളൊരു ഗദ്ഗദമുണ്ടായി:—

"മോളേ, നീ സ്വർഗ്ഗത്തി... ലാ....ണോ....? ഇനി അവിടെവെച്ചേ നിന്നെ കാണാൻ കഴിയുള്ളോ?



*Miss T. R. Rajakumari, the glamerous star of the silver screen says:-*

"I have used President Vegetable Hair oil and found it to be a good hair tonic. It not only grows abundant hair but also cools the system."



...."

ആ കരൾ നൊന്തു—ഹൃദയം വിങ്ങി.

അവർക്കവിടെ നിൽപ്പുറച്ചില്ല. കുന്നിന്റെ ആഴത്തിലേക്കുള്ള ആ കാല്പാടുകൾ അവർ ശ്രദ്ധിച്ചു. താമസംവിനാ അതും പിൻതുടർന്നുകൊണ്ട് അച്ഛനുംഅമ്മയും നടയായി. പൊട്ടിപ്പിളർന്ന കൂറ്റൻ കല്ലുകൾക്കരികിലൂടേയും, വലിയ വലിയ കരിങ്കൽച്ചുമരിനു സമീപത്തിൽക്കൂടിയും ലൂസി നടന്നുപോയ അടയാളങ്ങൾ തെളിഞ്ഞുകിടപ്പതു കാണാം. ആ വിസ്തൃതമായ പാടവും അവർ ഇടമുറിഞ്ഞു കടന്നു. അവിടെയും അവളുടെ പാദമുദ്രകൾ പതിഞ്ഞിരുന്നു. അങ്ങിനെയങ്ങിനെ അവർ അവസാനം പാലത്തിന്നടുത്തെത്തി. ഒന്നിനു പിറകേ മറ്റൊന്നായിനീണ്ടുകിടക്കുന്ന ആ അടയാളങ്ങൾ മഞ്ഞു പുതച്ച പുഴയുടെ കരയോളവും അവർ ദർശിച്ചു. മാത്രമല്ല, ആ പുഴക്കു് അക്കരേക്കുവച്ചിരുന്ന മരമുട്ടിയുടെ പകുതിയോളം വരെയും ലൂസിയുടെ കാല്പാടുകളവർ കണ്ടു. പിന്നെയങ്ങോട്ടു് അവളുടെ ഒരൊററ കൊച്ചടിയും കണ്ടില്ല! ..

ലൂസിയെന്ത്യേ?....

## V

....എങ്കിലും ലൂസിയിന്നും ജീവിക്കുന്നു. ആ നാട്ടുംപുറത്തിലിന്നും അവളുടെ സുന്ദരരൂപം കാണുന്നതുപോലെ തോന്നും. ലില്ലിപ്പൂക്കളും മററു പലതരം ഭംഗിയുള്ള കുസുമങ്ങളും അലങ്കാരമണയിച്ച ആ കായലോരത്തിലൂടെ നിങ്ങൾ വൃഥാ ഒന്നു സഞ്ചരിക്കൂ ......

നിശ്ശബ്ദവുംവിഷാദനിമഗ്നവുമായ ആ വനാന്തരീക്ഷത്തിൽ, കൊച്ചു കൊച്ചു മാരുതനിലൂടെ ഏകാന്ത മധുരവും ശോകതപ്തവുമായ ഒരു പാട്ടു ചൂളം വിളിച്ചുയരുമിന്നും—ലൂസിയുടെ പാട്ട്!

........ആ ഗ്രാമഹൃദന്തത്തിലെ പച്ചപ്പുല്ലുകൾക്കിടയിൽ ഓടിയൊളിഞ്ഞു കളിക്കുന്ന മാൻകുഞ്ഞുങ്ങളെയും മുയൽക്കുട്ടികളെയും നിങ്ങൾക്കിന്നുംകാണാം. മന്ദമായിഴഞ്ഞുവരുന്ന തൈത്തെന്നലിൽ അന്തിപ്പൂക്കളുടെ ഹൃദയഹാരിയായ [illegible]മണം നിങ്ങളെ പുളകംകൊള്ളിച്ചേക്കുമിന്നും. കാട്ടുവള്ളിപ്പടർപ്പുകളിൽ ആലോലമാടിയാടി ലസിക്കുന്ന വിവിധങ്ങളായ പുഷ്പങ്ങളും, മൂളിപ്പറക്കുന്ന ഭ്രമരങ്ങളേയും നിങ്ങൾ കണ്ടെന്നുവരും. അങ്ങിനെ എന്തും, നിങ്ങളുടെ മുൻസ്മരണകളിൽ കവിത നിറച്ചതൊക്കെ, ഇന്നുമവിടെ നിങ്ങളേവരും കണ്ടെത്തും. എന്നാൽ,........... എന്നാൽ,........ലൂസിയുടെ മധുരോദാരമായ മുഖാരവിന്ദം .........ഹോ! ഞാനെങ്ങിനെ അതുപറയും?

(വേർഡ്സ്വത്തിന്റെ ഒരു കവിതയിലെ ആശയാനുവാദം)

# അടുക്കളയിൽ

കൊങ്കണ ബ്രാഹ്മണരുടെ ചില യോഗങ്ങൾ

## 1. തോയ് (പരിപ്പ്)

ഒരു റാത്തൽ നല്ല തുവരപ്പരിപ്പ്, പതിനഞ്ചു വലിയ പച്ചമുളക്, മൂന്നുരൂപ്പികത്തൂക്കം കറിവേപ്പില, ഒരുരൂപ്പികത്തൂക്കം കടുക്, അരത്തുടം നെയ്യ് അല്ലെങ്കിൽ വെളിച്ചെണ്ണ.

പാകക്രമം—അഞ്ചു നാഴിവെള്ളം (എട്ടുതുടം ഒരു നാഴി) തിളക്കുമ്പോൾ കഴുകിയ പരിപ്പും ഞെട്ടുകളഞ്ഞ മുളകും ചേർത്തു വേവിക്കുക. പരിപ്പു നല്ലവണ്ണം വെന്തലിയുമ്പോൾ പകുതി കറിവേപ്പില കൈകൊണ്ടു പൊട്ടിച്ചിടുക. ഉപ്പും ചേർക്കുക. തിളയ്ക്കുമ്പോൾ വാങ്ങിവെച്ചു നെയ്യിൽ കടുകും ബാക്കി വേപ്പിലയും വറുത്തിടുക.

## 2. സോയിബെജ്ജില്ലിപല്ലി (തീയൽ)

വേണ്ട സാധനങ്ങൾ—കഷണത്തിനു

ഒരു റാത്തൽ ഉരുളക്കിഴങ്ങ്, കാൽ റാത്തൽ നല്ല തുവരപ്പരിപ്പ്, മൂന്നുരൂപ്പികത്തൂക്കം കൊത്തമല്ലി വറുത്തു പൊടിച്ചതു്, മൂന്നു രൂപ്പികത്തൂക്കം ഉഴുന്നുപരിപ്പു വറുത്തു പൊടിച്ചതു്, രണ്ടുരൂപ്പികത്തൂക്കം കപ്പൽ മുളകു വെളിച്ചെണ്ണ പുരട്ടി വറുത്തു പൊടിച്ചതു്, മൂന്നുരൂപ്പികത്തൂക്കം ഉപ്പ്, ഒരുരൂപ്പികത്തൂക്കം ഉണങ്ങിയ കുടംപുളി, വിളഞ്ഞ ഒരു നല്ല നാളികേരം. നാളികേരം ചെരിവിരവ ക്രമത്തിലുള്ള പീരയാക്കി ഒരു ചെറിയ കഷണം മഞ്ഞളും ചേർത്തു കരിയാത്ത വിധത്തിൽ ചുകക്കെ വറുത്ത് (വറുക്കുമ്പോൾ ചട്ടുകംകൊണ്ട് ഇടവിടാതെ ഇളക്കിക്കൊണ്ടിരിക്കണം. തീ മൃദുവായേ കത്താവൂ.) അട്ടുകല്ലിലിട്ടു ഇരിമ്പുലക്കകൊണ്ടിടിച്ചു കുഴമ്പു പാകത്തിലെടുക്കുക. (പീര ഇടിക്കുന്നതിൽ അശേഷം വെള്ളം ചേർക്കരുതു്.)

പാകക്രമം—പരിപ്പു ആറുതുടം വെള്ളത്തിൽ പകുതിവേവു കഴിയുമ്പോൾ വാങ്ങിവെക്കുക. കിഴങ്ങു തൊലിചുരണ്ടിക്കളഞ്ഞു വലുതുവട്ടത്തിൽ നാലായും ചെറുതു രണ്ടായും നുറുക്കി ഇരുപതു തുടം വെള്ളത്തിൽ ഉപ്പും പുളിയും മുളകുപൊടിയും ഒരുമിച്ചു ചേർത്തു വേവിക്കുക. കഷണം ഞെക്കിയാൽ ഞെങ്ങുന്ന പാകത്തിൽ വെന്തു കഴിയുമ്പോൾ പരിപ്പും അതിലുള്ള വെള്ളവും ഇതിൽ പകർന്നു വീണ്ടും ഒരു തിളയുംകൂടി വേവിക്കുക. അപ്പോൾ പീരകുഴമ്പിൽ മൂന്നുതുടം തിളച്ചവെള്ളം ചേർത്തു കലക്കി ഒഴിച്ച് തിളയ്ക്കുമ്പോൾ വാങ്ങിവെക്കുക. ഉടനെ കൊത്തമല്ലിപ്പൊടിയും ഉഴുന്നുപരിപ്പിൻ പൊടിയും ചേർത്ത് അഞ്ചു മിനിട്ടു നേരം അടച്ചുവെക്കുക. ഇതിനു് ഉപയോഗിക്കുന്ന പാത്രം കൽച്ചട്ടിയായാൽ നന്നു്. വേവിക്കുമ്പോൾ കഷണം അടിയിൽ പിടിക്കാതെയും സൂക്ഷിക്കണം.

## 3. സസ്സ്മ് (കിച്ചടി)

നല്ലപോലെ മൂപ്പു ചെന്ന ഒരു നാളികേരം മൂന്നു കപ്പൽമുളകും ചേർത്തു് വെണ്ണപാകത്തിൽ അരച്ചെടുത്തു ബാക്കി വെള്ളത്തിൽ കലക്കി അര റാത്തൽ പഞ്ചസാരയും കാൽ ഉറുപ്പിക തൂക്കം ഉപ്പും അര റാത്തൽ കഴുകി വൃത്തിയാക്കിയ മുന്തിരിങ്ങയും ഇട്ടു യോജിപ്പിച്ചുവെക്കുക. അതിൽ അരരൂപാത്തൂക്കം ജീരകവും അത്രയും കടുകും അത്രയും കറിവേപ്പിലയും അരത്തുടം വെളിച്ചെണ്ണയിൽ വറുത്തിടുക. അരസ്സാനും കലക്കാനും 12 തുടം വെള്ളം മാത്രം മതി.

## ഇറച്ചിക്കറി

(ഒരു മുസ്ലീം പാചകരീതി)

രണ്ടു റാത്തൽ ആട്ടിറച്ചി വലിയ കഷണമായി മുറിച്ചു വെള്ളത്തിൽ ചുവപ്പുനിറം മാറുന്നതുവരെ കഴുകി ഞെക്കിപ്പിഴിഞ്ഞു വെക്കുക. കൊത്തമല്ലി കാച്ചിപ്പൊടിച്ച പൊടി നാലുരൂപ്പികത്തൂക്കം, മുളക് അഞ്ചുരൂപ്പികത്തൂക്കം, ചുവന്നുള്ളി വെള്ളത്തിലിട്ടു തിരുമ്മി തൊലി കളഞ്ഞു നാലായി പൊളിച്ചതു് റാത്തൽ ഒന്നു്, ഇഞ്ചി തൊലി കളഞ്ഞു ചെറുതായി അരിഞ്ഞതു് ഉറുപ്പികത്തൂക്കം ഒന്നു്. ഇറച്ചിയും മേല്പറഞ്ഞ എല്ലാ സാധനങ്ങളും കൂട്ടി തിരുമ്മി പാകത്തിനു് ഉപ്പും ചേർത്തു വെക്കുക. നല്ല അടപ്പുള്ള കൽച്ചട്ടിയിലൊ അലൂമിനിയം പാത്രത്തിലൊ പത്തുരൂപാത്തൂക്കം വെളിച്ചെണ്ണയും അഞ്ചു രൂപാത്തൂക്കം നെയ്യും ഒഴിച്ച് അടുപ്പത്തു വെച്ച് നെയ്യ് ചൂടാകുമ്പോൾ ഇടത്തരം സവാളഉള്ളി ഒരെണ്ണം ചെറുതായി അരിഞ്ഞു നെയ്യിൽ ഇടുക. ചുമന്ന നിറം ആകുമ്പോൾ കുറച്ചു കറിവേപ്പിലയും ഇട്ട് ഉടനെ ഇറച്ചിയും മററു മസാലകളും തിരുമ്മി വെച്ചിട്ടുള്ളതു് എടുത്തു നെയ്യിൽ ഇട്ട് ഇളക്കി നല്ലപോലെ മൂടി തീ കത്തിക്കുക. ഇറച്ചി ആവികൊണ്ടു വെന്തു പാകമാകുമ്പോൾ സ്വല്പം ചാറുമായി ഇറക്കിവെച്ച് ഉപയോഗിക്കാം. മേൽപ്രകാരം കോഴിമാംസവും പചിക്കാം.

Regd: No. 5595.

ARUNA

Monthly Home Journal in Malayalam.


# ട്രാവൻകൂർ ഫോർവേർഡ് ബാങ്ക് (ക്ലിപ്തം)

ഹെഡ് ആഫീസ്:— കോട്ടയം

# പ്രതിമാസലേലച്ചിട്ടി

എ. ബി. സി. ഡി. ഇ. എഫ്. എന്നീ ആറു ക്ലാസ്സുകളുള്ളതും മാസം ഒന്നു വീതം 40 തവണകൾ കൊണ്ടു് അവസാനിക്കുന്നതുമായ ഒരു പ്രതിമാസ ലേലച്ചിട്ടി ബാങ്കിന്റെ കോട്ടയം ആഫീസിൽവച്ചു് 1953 ജൂലൈ 15-ാംനു- ആരംഭിച്ചു നടത്തുന്നതാണു്.

| | | | | | |
|---|---|---|---|---|---|
| 30000 രൂ. | മുതലുള്ള | 'എ' | ക്ലാസ് | തവണ 1 ക്കു് | 750 രൂ. |
| 15000 രൂ. | ,, | 'ബി' | ,, | ,, | 375 ,, |
| 10000 രൂ. | ,, | 'സി' | ,, | ,, | 250 ,, |
| 5000 രൂ. | ,, | 'ഡി' | ,, | ,, | 125 ,, |
| 3000 രൂ. | ,, | 'ഇ' | ,, | ,, | 75 ,, |
| 1000 രൂ. | ,, | 'എഫ്' | ,, | ,, | 25 ,, |

ചിട്ടിപ്പണം കമ്മീഷൻ ചുമത്താതെ ബാങ്കിന്റെ എല്ലാ ശാഖകളിലും സ്വീകരിക്കുന്നതും ചിട്ടി തലവര്യോല ബാങ്കുശാഖകളിൽ നിന്നും ലഭിക്കുന്നതുമാകുന്നു.

ചിട്ടിത്തലവര്യോല 1953 ജൂലൈ 12-ാംതീയതി വരെ സ്വീകരിക്കുന്നതാണു്.

സെക്രട്ടറി.


Published by Verghese Kalathil M. A., Kottayam, and Printed at the M. M. Press, Kottayam.